Registered No. M. 767

# മലങ്കരസഭാതാരക.

# The Star of the Malankara Church.

പതിനഞ്ചാം തിയതിതോറും പ്രസിദ്ധപ്പെടുത്തുന്നത്.

| N. S. Book VI. | ൧൦൮൫ മിഥുനം | No. 11 |
|---|---|---|

സംഗതിവിവരം.



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം
എന്ന മേൽവിലാസത്തിൽ പത്രവരി അടക്കേണ്ടതാകുന്നു.

KOTTAYAM
PRINTED & PUBLISHED BY K. M. VARKY
AT THE V. G. PRESS,
1910.

മലങ്കര സഭാതാരക

ഒരാണ്ടത്തേക്ക് പത്രവരി ബ്രിട്ടീഷ് രൂപാ ൧. അണ ൮.

ഒററ പ്രതിക്കു അണ ൨.

മുമ്പേർ അടയ്ക്കുന്നപക്ഷം സാധുക്കൾക്കു ൮ അണയും ൬ മാസത്തിനകം ആയാൽ ൪ അണയും വിട്ടുകൊടുക്കാവുന്നതാണ്.



നി. വ. ദി. ശ്രീ. മാർ പൌലൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്താ—കോട്ടയം പഴയസിമ്മനാരിയിൽ അസിസ്റ്റൻറു മല്പാനായിരുന്ന പൌലൂസ് ശെമ്മാശനെന്നും ആലുവാ സിമ്മനാരിയിൽ താമസിച്ചിരുന്ന കൊച്ചുപൌലോസ് റമ്പാനെന്നും ഉള്ള പേരുകളോടു കൂടെ അറിയപ്പെട്ടിരുന്ന മഹാൻ കഴിഞ്ഞ സ്വൎഗ്ഗാരോഹണപെരുനാൾ ദിവസത്തിൽ അത്താനാസ്യോസ് എന്ന സ്ഥാനപ്പേരോടു കൂടെ മെത്രാപ്പോലീത്താ ആയി പാത്രിയക്കീസു ബാവാ അവർകളാൽ അഭിഷേകം ചെയ്യപ്പെട്ടിരുന്നു. ഈ സ്ഥാനാഭിഷേകസമയത്ത് മാർ ഒസ്താത്യോസ് ബാവാ അവർകളും മാർ കൂറിലോസു മെത്രാപ്പോലീത്താ അവർകളും കൂടെ ഉണ്ടായിരുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളെ ഈ സംഗതി അറിയിച്ചുപോലുമില്ല. മലങ്കരസഭമേൽ ആത്മീയവും ലൌകികവുമായ സൎവ്വാധികാരവും പാത്രിയക്കീസ് ബാവായിക്ക് ഉള്ളതാണെന്നും അതിനെ നിലനിൎത്തുവാൻ താൻ കഴിയുംമട്ടു ശ്രമിക്കുമെന്നും കാണിച്ച് റജിസ്റ്ററിൽ ഒരുടമ്പടി പുതിയ മെത്രാപ്പോലീത്താ അവർകൾ എഴുതിയിട്ടുണ്ട്. ഉാപ്പാലത്തിനു വടക്കുള്ളവർ മിക്കവാറും ബാവായുടെ പക്ഷത്താണെന്നാണ് കേൾവി. മെത്രാച്ചൻെറ പക്ഷത്തും അങ്ങുമിങ്ങും ഒന്നും രണ്ടും പേരില്ലാതില്ല. അതുപോലെ തന്നെ ഉാപ്പാലത്തിനു തെക്കുള്ളവർ മിക്കവാറും മെത്രാച്ചൻെറ പക്ഷത്തുമാണ്. അവിടെയും ചുരുക്കം പേർ ബാവായുടെ പക്ഷത്തില്ലാതില്ല. ഈയിട ഉാപ്പാലത്തിനു വടക്കുള്ള യൌവനക്കാരനായ ഒരു യാക്കോബ്യനുമായി (ഒരു മുൻസിഫ് കോർട്ടു വക്കീൽ) സംസാരിപ്പാൻ ഞങ്ങൾക്കു ഇടയായി. അദ്ദേഹം പറഞ്ഞു ഉാപ്പാലത്തിനു തെക്കുള്ളവർ ഇളക്കക്കാരാണ്. അവർ ഓരോ കാലത്തു ഓരോവിധത്തിലാകും. ഞങ്ങൾക്കു ഇളക്കമില്ല. ഞങ്ങൾ പണ്ടെ ബാവായെ അനുസരിച്ചു നില്ക്കുന്നു. ഇപ്പോഴും അങ്ങിനെ തന്നെ. പുതിയ മെത്രാപ്പോലീത്താ അവർകൾ റജിസ്റ്ററിൽ ഉടമ്പടി എഴുതിയതിനെപ്പററി ചിലക്കു വലിയ വഴക്കാണ്. സ്ഥാനാഭിഷേകസമയത്ത് "ദൈവത്തിൻെറ തിരുമുമ്പാകെയും" എന്നും മററും പറഞ്ഞു എഴുതിയിട്ടുള്ളതിൽ കൂട്ടതലായി ഒന്നും റജിസ്റ്ററുടെ മുമ്പിൽവച്ചു എഴുതിയിട്ടില്ല. അങ്ങിനെകൂടെ എഴുതിയതുകൊണ്ടു നേരുകേടു കാണിപ്പാൻ തരമില്ലെന്നു വന്നതേയുള്ളു. അദ്ദേഹം അതിനൊരുങ്ങിയിട്ടില്ലാത്തതിനാൽ റജിസ്റ്ററിൽ ഉടമ്പടി എഴുതാൻ മടിച്ചില്ല. അതിനൊരുങ്ങിയിട്ടുള്ളവർ മാത്രമെ ഇതിനു മടിച്ചിട്ടു കാൎയ്യമുള്ളു. ദൈവമുമ്പാകെ ചെയ്ത സത്യത്തെ ലംഘിച്ചു പാത്രിയക്കീസിനോടു മത്സരിച്ച മത്യൂസ് മാർ അത്താനാസ്യോസിന് വിരോധമായി പരദേശമെത്രാൻെറ പക്ഷം ചേരുകയും സ്ഥാനം ഏൽക്കുകയും ചെയ്ത മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോടു അക്കാലത്തു ബഹുക്കൾക്കു വഴക്കുണ്ടായിരുന്നു. പിന്നിടു അതെല്ലാം താനെ നീങ്ങി. പുതിയമെത്രാപ്പോലീത്താ അവർകളോടുള്ള വഴക്കും ഇതുപോലെയാണ്. കാലക്രമം കൊണ്ടു സംഗതികൾ ഭേദപ്പെടും. ആദ്യം ഒരു അത്താനാസ്യോസ് പാത്രിയക്കീസിൻെറ നാമത്തിൽ (മാർ മത്യൂസ് അത്താനാസ്യോസ്) ഒരു ദീവന്നാസ്യോസിനെ (ചേപ്പാട്ടു) തോല്പിച്ചു. പിന്നൊരു ദീവന്നാസ്യോസ് ആ നാമം പറഞ്ഞു വേറൊരു അത്താനാസ്യോസിനെ തോല്പിച്ചു. ഇപ്പോൾ ഒരു അത്താനാസ്യോസ് പാത്രിയക്കീസിൻെറ നാമത്തിലും ഒരു ദീവന്നാസ്യോസ് അതിനെതിരായും നില്ക്കുന്നു. അവസാനം ഊഹ്യമാണ്. ബാവായുടെ പക്ഷത്തെ വാദം ഇതാണ്. ഇതിനെപ്പററി ഞങ്ങൾ അഭിപ്രായം ഒന്നും പറയുന്നില്ല.

# മലങ്കരസഭാതാരക.



## വടക്കെകന്നാടകജില്ലയിലെ ഗ്രാമങ്ങൾ.

(പി. ഒ. ഫിലിപ്പ് ബി. എ.)

ഇൻഡ്യയിലുള്ള മുപ്പതു കോടി ജനങ്ങളിൽ അധികഭാഗവും ഗ്രാമങ്ങളിൽ ആണ് അധിവസിക്കുന്നതു. ഏകദേശം ൨൯ കോടി ജനങ്ങളും ഇങ്ങനെ ഗ്രാമങ്ങളിൽ അധിവസിക്കുന്നവരാണെന്നും ശേഷം ഉള്ള ആളുകൾ മാത്രമെ പട്ടണങ്ങളിൽ താമസിക്കുന്നുള്ളു എന്നും കാനേഷുമാരി കണക്കുകളിൽനിന്നു കാണുന്നു. ഇൻഡ്യയെ ക്രിസ്തുവിങ്കലേക്കു കൊണ്ടുവരുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന മിഷ്യനറിമാരുടെ ഇടയിൽ ഗ്രാമങ്ങളെപ്പററി ഒരു പുതുതായ അന്വേഷണവും ഗ്രാമവാസികളുടെ മര്യാദ ആചാരങ്ങൾ മുതലായവയെ മനസ്സിലാക്കി അവക്കു പററുന്നവിധത്തിൽ അവരുടെ ഇടയിൽ സുവിശേഷ വേല ചെയ്യണമെന്നുള്ള ഒരു വാഞ്ഛയും ഈയിട കടന്നുകൂടീട്ടുണ്ടു്. ഇൻഡ്യയിലെ ഗ്രാമനിവാസികളുടെ സ്ഥിതിയെപ്പററിയും അവരുടെ ഇടയിൽ സുവിശേഷം അറിയിക്കേണ്ട വിധങ്ങളെപ്പററിയും പ്രതിപാദിക്കുന്ന ഒരു പുസ്തകം ഈയിടെ Prof. S. K. Datta B. A., M. B., ch. B. എന്ന ഒരു ഇൻഡ്യാക്കാരനെക്കൊണ്ടു എഴുതിച്ചു പല മിഷ്യൻസംഘക്കാർ ചേൎന്നു ശീമയിൽ പരസ്യം ചെയ്തിരിക്കുന്നു. ഈ പുസ്തകത്തിലെ സംഗതികൾ മിഷ്യൻവേലയിൽ താല്പൎയ്യമുള്ള ജനങ്ങൾ ക്ലാസ്സുകളായി ചേൎന്നു പഠിക്കയും ചെയ്തുവരുന്നു. എന്നാൽ അതു കിടക്കട്ടെ. ഈ ലേഖനത്തിന്റെ തലവാചകമായി കൊടുത്തിരിക്കുന്ന വിഷയത്തിലേക്കു പ്രവേശിക്കാം. വടക്കേകന്നാടകജില്ലയിലെ ഗ്രാമങ്ങളുടെ സ്ഥിതി കുറെ മനസ്സിലാക്കണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടെ ഞങ്ങൾ ഈയിടെ ചില ഗ്രാമങ്ങൾ സന്ദൎശിക്കയുണ്ടായി. ഞങ്ങൾ പോയതു ബെസൽമിഷ്യന്റെ കീഴിൽ വേല ചെയ്യുന്ന രണ്ടു ഉപദേശിമാരോടു ഒന്നിച്ചായിരുന്നു. ഇൻഡ്യയുടെ പടം കൈവശമുള്ളവർ അതു എടുത്തു നോക്കിയാൽ ഗോവായിക്കു (Goa) തെക്കു കടൽ തീരത്തായി കാൎവാർ; കുംടാ ഹോനാവർ (Karwar, Kumpta, Honavar) എന്ന മൂന്നു സ്ഥലങ്ങൾ കാണുന്നതാണ്. ഇതിൽ ഹൊനാവാർ എന്ന സ്ഥലത്താണ് ഞങ്ങൾ ഇപ്പോൾ താമസിച്ചു ഭാഷ പഠിക്കുന്നതു്. ഇതു ഒരു ചെറിയ തുറമുഖമാണ്. ഇവിടത്തെ തുറമുഖത്തിൽ ഷിറാവദി (Shiravedi) എന്ന ഒരു നദി വന്നു വീഴുന്നതായി പടത്തിൽ കാണാം. ൟ നദിയിൽ കൂടെ മേല്പോട്ടു ൨൦ മൈലോളം പോയാൽ പ്രസിദ്ധപ്പെട്ട ഗെൎസോപ്പ് ജലവീഴ്ച (Gersoppa Falls) യുടെ അടുക്കൽ എത്തുന്നു. ഞങ്ങൾ ഒരു വള്ളത്തിൽ കയറി ൟ നദിയിൽ കൂടെ മേല്പോട്ടു ഒമ്പതു മൈലോളം പോയി. അനൽഗോഡ് എന്ന ഒരു ഗ്രാമത്തിൽ എത്തി. വള്ളങ്ങൾ അധികവും ചെറിയ പത്തേമാരികൾ പോലെ പണിചെയ്തിട്ടുള്ളവയാണ്. നദിയുടെ രണ്ടു കരകളും പൎവ്വതനിരകൾ വളരെ ഭംഗിയായി കിടക്കുന്നതു കാണാം. തിരുവിതാംകോട്ടെപോലെയുള്ള തെങ്ങും പുരയിടങ്ങൾ വയലുകൾ മാവിൻതോപ്പുകൾ കരിമ്പുകൃഷിക

ൽ മുതലായതു നദിയുടെ ഇരുകരകളിലും ഉണ്ട്. അനൽഗോഡ് എന്ന ഗ്രാമത്തിൽ ബാസൽമിഷ്യൻ വക ഒരു ചെറിയ പള്ളിക്കൂടമുണ്ട്. ഞങ്ങളുടെ സാമാനങ്ങൾ എല്ലാം അവിടെ വെച്ചുംവച്ച് അവിടെ അപ്പോൾ നടന്നുകൊണ്ടിരുന്ന ഒരു ഉത്സവം കാണുവാനായി ഞങ്ങൾ പുറപ്പെട്ടു. ഈ ഉത്സവത്തിന്റെ പേർ 'കോഴിപ്പട ഉത്സവം" എന്നാണ്. അനേകർ തങ്ങളുടെ പൂവൻകോഴികളുടെ കാലേൽ ഇരുവശവും മൂർച്ചയുള്ള ഒരുതരം വളഞ്ഞ പിശ്ശാത്തി വെച്ചുകെട്ടിയുംകൊണ്ടു നില്ക്കുന്നു. ചില സ്ഥലങ്ങളിൽ കോഴികൾ തമ്മിൽ പോരു നടക്കുന്നു. ആദ്യം മുറിവേല്ക്കുന്ന കോഴി തോററതായി ഗണിക്കപ്പെടുന്നു. തോററ കോഴിയുടെ ഉടമസ്ഥൻ പന്തായം അനുസരിച്ചുള്ള പണം ജയിച്ച കോഴിയുടെ ഉടമസ്ഥനു കൊടുക്കുന്നു. ഒരു സ്ഥലത്തു മുറിവേററ കോഴികളെ അവയുടെ ഉടമസ്ഥന്മാർ കൊണ്ടുപോയി മുറിവുകൾ കുത്തിക്കെട്ടി വെള്ളവും മററും കൊടുത്തു ശുശ്രൂഷിക്കുന്നു. മറെറാരു സ്ഥലത്തു കച്ചവടക്കാർ പലസാമാനങ്ങളുമായി എത്തി കുടിലുകൾ കെട്ടി താമസിക്കുന്നു. ക്രയവിക്രയങ്ങൾ കേമമായി നടക്കുന്നു. സ്ത്രീകളും പുരുഷന്മാരും ധാരാളം വരുന്നുണ്ട്. ഇവിടെയുള്ള സ്ത്രീകൾ എല്ലാം നല്ലവണ്ണം വസ്ത്രം ധരിക്കുന്നു. പുരുഷന്മാരിൽ അധികമാളുകളും ഒരു കൌപീനം മാത്രം ധരിച്ചു ഉടുപ്പും ഇട്ടു തലപ്പാവും വെച്ചുകൊണ്ടു നടക്കുന്നു. ഞങ്ങളുടെ ബെസൽമിഷ്യൻ സ്നേഹിതന്മാർ ഒരു സ്ഥലം പിടിച്ച് പ്രസംഗത്തിനു ആരംഭിച്ചു. ചിലർ വന്നു ശ്രദ്ധയോടുകൂടെ കേട്ടു. വായിപ്പാനറിയാവുന്നവർ ഇവരുടെയിടയിൽ വളരെ ചുരുക്കം. മൂന്നു ദിവസവും പ്രസംഗത്തിനു ആരുംതന്നെ ഒരു തടസ്സവും ഉണ്ടാക്കിയതായി ഞങ്ങൾ കണ്ടില്ല. ഞങ്ങൾ ഈ ഗ്രാമത്തിൽ താമസിച്ച മൂന്നു ദിവസങ്ങളിലും ൯മണി മുതൽ ൬മണി വരെ ഞങ്ങളുടെ സ്നേഹിതന്മാരോടുകൂടെ അടുത്തുള്ള വീടുകൾ സന്ദർശിപ്പാനായി പോയി. ഇവിടെ പ്രധാനമായി രണ്ടു ജാതിക്കാരാണുള്ളത്. തിരുവിതാംകോട്ടെ ഈഴവരോടു സാമ്യപ്പെടുത്താവുന്ന നാമധാരികളും പുലയരോടു സാമ്യപ്പെടുത്താവുന്ന ഗൌഡജാതികളുമാണ്. ഇവിടെ തീണ്ടൽ തൊടീൽ മുതലായ ജാതിമര്യാദകൾ പേരിനു മാത്രമേയുള്ളു. ഞങ്ങൾ പോയ ഒരു ബ്രാഹ്മണന്റെ വീട്ടിനകത്തു നിന്നു ഒരു ഗൌഡനെക്കൊണ്ടു ഏതോ സാമാനങ്ങൾ ആ വീട്ടുകാരൻ എടുപ്പിക്കുന്നതായി കണ്ടു. ഗൌഡരുടെ വീടുകൾ നമ്മുടെ പുലയരുടെ മാടങ്ങളെക്കാൾ വളരെ വലുതും ഭംഗിയുള്ളവയുമാണ്. ഈ ജില്ലയിലുള്ള എല്ലാ ഹിന്ദുക്കളുടെ വീടുകളിലും മിററത്തോ അല്ലെങ്കിൽ തിണ്ണയിലോ മണ്ണുകൊണ്ടു ഉണ്ടാക്കിയ ഒരു പീഠത്തിന്മേൽ ഒരു തുളസിച്ചെടിയും മരംകൊണ്ടോ കല്ലുകൊണ്ടോ ഉള്ള ഒരു ബിംബവും ഉണ്ട്. രാവിലെ ഈ ബിംബത്തെ അവർ പുഷ്പങ്ങൾകൊണ്ടു അലങ്കരിക്കുന്നു. ഉണ്ണുന്നതിനു മുമ്പായി അതിന്റെ മുമ്പിൽ പോയി ഒരു കൈമണി കിലുക്കി ചില പൂജകൾ ചെയ്യുന്നു. വെങ്കിട്ടരാമൻ എന്ന ദേവനെയാണ് ഇവർ ഇങ്ങനെ ആരാധിക്കുന്നത്. ഈ രണ്ടു ജാതിക്കാരും മര്യാദയുള്ളവരും സൌമ്യന്മാരുമാണ്. ഇവരുടെ തൊഴിൽ കൃഷിയാണ്. വിദ്യാഭ്യാസം ഇവരുടെ ഇടയിൽ അശേഷം ഇല്ല. നമ്മുടെ മുക്കുവരുടെ സ്ഥാനത്തു ഇവിടെ കാർവ്വികൾ എന്ന ഒരു ജാതിയുണ്ട്. ഈ ജാതിക്കാർ ഈ ജില്ലയിൽ കടൽത്തീരങ്ങളിൽ അധികമായി താമസിക്കുന്നു. കാർവാർ എന്ന പട്ടണത്തിന്റെ പേര് ഇവരുടെ പേരിൽനിന്നു ഉത്ഭവിച്ചു എന്നു ഊഹിക്കപ്പെട്ടുവരുന്നു. ഞങ്ങൾ പോയ മിക്ക ഭവനങ്ങളിലും ഞങ്ങളെ മര്യാദയോടുകൂടെ സ്വീകരിച്ചു. ഗൌഡരുടെ ഒരു ഗ്രാമത്തിൽ ചെന്നപ്പോൾ ചിലർ ഭയന്നു, പുരുഷന്മാർപോലും, വീടുകളിൽ കയറി ഒളിച്ചുകളഞ്ഞു. ഈ ഗ്രാമങ്ങളിൽ ബെസൽമിഷ്യൻ വേലക്കാർ ഇങ്ങനെ ചിലപ്പോഴൊക്കെ പോയി സുവിശേഷം അറിയിക്കാറുണ്ട്, ഇവിടെ നാമധാരി ജാതിയിൽ നിന്നും ഒരു യൌവനക്കാരൻ കഴിഞ്ഞ വർഷം ക്രിസ്ത്യാനി ആയിട്ടുമുണ്ട്.

എന്നാൽ ബെസൽമിഷ്യൻ വേലക്കാരോ ക്രിസ്ത്യാനികളോ എത്തിയിട്ടില്ലാത്ത ഇതുപോലെ അനേകം അനേകം ഗ്രാമങ്ങൾ ഈ വടക്കെ കന്നാടജില്ലയിൽ ഉണ്ട്. നമ്മുടെ വേലസ്ഥലമായ കാർവാർ താലൂക്കിലെ ഗ്രാമങ്ങളിലുള്ള ജനങ്ങളും മേൽ വിവരിച്ചവരേപ്പോലെയൊക്കെയുള്ളവരാണ്. അവിടെ മുമ്പു ബെസൽമിഷ്യൻകാർ ഒരു ഉപദേശിയെ താമസിപ്പിച്ചു സുവിശേഷവേല നടത്തിവന്നു. അവർ അവിടെ

നിന്നും പിൻവലിഞ്ഞിട്ട ഇപ്പോൾ കുറെ വർഷങ്ങൾ ആയി. അതുകൊണ്ട അവിടെയും അതിനടുത്തുള്ള താലൂക്കുകളിലും ഇപ്പോൾ ക്രിസ്തുവിന്റെ ജീവനുള്ള സുവിശേഷത്തെ തങ്ങളുടെ ജീവിതംകൊണ്ടും വാക്കുകൾകൊണ്ടും സാക്ഷിപ്പാൻ ആരുംതന്നെ ഇല്ലാതെയാണിരിക്കുന്നത്. സുറിയാനിസഭയുടെ അംഗങ്ങളുടെ പ്രാർത്ഥനയ്ക്കും പ്രയത്നത്തിനുമായി ഇപ്പോൾ ഇതാ ദൈവം ഈ സ്ഥലത്തെ നമുക്ക് നൽകിയിരിക്കുന്നു. നാം എന്തു ചെയ്വാൻ പോകുന്നു? നമ്മുടെ അവിശ്വാസംകൊണ്ടും നമ്മുടെ ഉപേക്ഷകൊണ്ടും നാം ഈ വലിയ പദവിയെ നഷ്ടപ്പെടുത്തുമൊ? അതോ വിശ്വാസത്തിൽ ക്ഷീണിച്ചുപോകാതെ സ്ഥിരോത്സാഹത്തോടു കൂടെ ദൈവത്തിന്റെ ഭാഗത്തു നിന്നു അവനോടുകൂടെ പ്രവർത്തിച്ചു ഈ രാജ്യത്തെയും ജാതിക്കാരെയും നാം ക്രിസ്തുവിന്നായി ആദായപ്പെടുത്തുമോ?

“ഇതാ ഞാൻ നിന്റെ മുമ്പാകെ തുറന്ന വാതിൽ വെച്ചിരിക്കുന്നു. ആയതു ആൎക്കും അടച്ചുകൂടാ.” (വെളി. ൩: ൮.)



## കർത്താവിന്റെ വരവിന്റെ ഫലങ്ങൾ.

(റവ: ഹ്യൂബെർട്ട് ബ്രൂക്ക് എം. എ. കെസ്വിക്ക് മഹായോഗത്തിൽ പറഞ്ഞ പ്രസംഗത്തിന്റെ തർജ്ജമ.)

൧ കോരി. ൪: ൫. “ഞങ്ങളെ ക്രിസ്തുവിന്റെ ശുശ്രൂഷക്കാരും ദൈവമൎമ്മങ്ങളുടെ വീട്ടുവിചാരകന്മാരും എന്നിവണ്ണമത്രെ ഓരോരുത്തർ എണ്ണിക്കൊള്ളേണ്ടതു്. വിശേഷിച്ചും വീട്ടുവിചാരകന്മാരിൽ അന്വേഷിക്കുന്നതു് താന്താൻ വിശ്വസ്തനായി കാണപ്പെടേണമെന്നത്രെ. നിങ്ങളാലൊ വല്ല മനുഷ്യവിസ്താരദിവസത്തിലൊ ഞാൻ വിധിക്കപ്പെടുന്നതു് എനിക്ക് എത്രയും ലഘുവാകുന്നു. ഞാൻ എന്നെത്തന്നെ വിധിക്കുന്നതുമില്ല. എന്നിൽ യാതൊരു കുററവും ഞാൻ അറിയുന്നില്ല. എങ്കിലും ഇതിനാൽ ഞാൻ നീതീകരിക്കപ്പെടുന്നില്ല. എന്നെ വിധിക്കുന്നതു് കർത്താവാകുന്നു. ആകയാൽ കർത്താവു വരുവോളം സമയത്തിനു മുമ്പെ ഒന്നും വിധിക്കരുതു്. അവൻ ഇരുട്ടിൽ മറഞ്ഞവയെ വെളിച്ചത്താക്കി ഹൃദയങ്ങളുടെ ആലോചനകളെ വെളിപ്പെടുത്തും. അന്നു് ഓരോരുത്തനു ദൈവത്തിങ്കൽ നിന്നു താന്താന്റെ പുകഴ്ചയുണ്ടാകും.”

കർത്താവായ യേശുക്രിസ്തുവിന്റെ വരവിനെപ്പററി നാം ദൈവവചനം പരിശോധിക്കയും താൻ ഒന്നാമതു വന്നതുപോലെ തന്നെ രണ്ടാമതും വരുമെന്നുള്ളതു് ഒരു വാസ്തവമാണെന്നു തെളിവായി കാണുകയും ചെയ്തു. പിന്നെ തന്റെ വരവു സമീപിച്ചിരിക്കുന്നു എന്നറിയുന്നതിനുള്ള അടയാളങ്ങളെ നാം പരിശോധിച്ചു. സഭയിലും ലോകത്തിലും യഹൂദന്മാരുടെ ഇടയിലും ജാതികളുടെ ഇടയിലും അതിന്റെ സാമീപ്യത്തെ ലക്ഷ്യപ്പെടുത്തുന്നതിന് ധാരാളം അടയാളങ്ങൾ നാം കാണുകയും ഒരുങ്ങിയിരിക്കേണ്ടതു് എത്രയും ആവശ്യമാണെന്നു നമുക്കു ബോധ്യപ്പെടുകയും ചെയ്തു.

ഇനിയും താൻ വരുമ്പോൾ അതിന്റെ ഫലം നമ്മുടെമേൽ എന്തായിരിക്കുമെന്നു നമുക്ക് നോക്കാം. തന്റെ വരവിന്റെ ഉടനടിയും പിന്നാലെയുമുള്ള ഫലങ്ങൾ എന്തെല്ലാമാണ്? ആദ്യത്തെ വേദാദ്ധ്യയനത്തിൽ കർത്താവിന്റെ വരവിനോടു സംബന്ധിച്ച് നിദ്രകൊണ്ടിരിക്കുന്ന ശുദ്ധിമാന്മാരുടെ ഉയിർത്തെഴുനിൽപും ജീവനോടിരിക്കുന്ന ശുദ്ധിമാന്മാരുടെ മറുരൂപവും ഉണ്ടാകുമെന്നും രണ്ടുകൂട്ടരും കർത്താവിനോടുകൂടെ എന്നേക്കും ഇരിക്കേണ്ടതിന് എടുത്തുകൊള്ളപ്പെടുമെന്നും നാം ചിന്തിച്ചുവല്ലൊ. അ

ത്തിനെ തുടൎന്നു വേറെ ചില കാൎയ്യങ്ങൾ സംഭവിക്കുന്നതാണ്. കൎത്താവിന്റെ വരവിനു പലതരത്തിലുള്ള ആളുകളുടെ മേൽ പലതരത്തിലുള്ള ഫലങ്ങൾ ഉണ്ടായിരിക്കും. ലോകത്തിന്മേൽ അതായതു തന്നെ മനസ്സോടുകൂടെ തള്ളിക്കളഞ്ഞിരിക്കുന്ന ലോകത്തിന്മേലും തന്നെക്കുറിച്ച് ഇതുവരെയും കേട്ടിട്ടില്ലാത്ത ലോകത്തിന്മേലും തന്റെ വരവിന്റെ ഫലം എന്തായിരിക്കും? ഇസ്രായേൽ ജനത്തിന്മേൽ അതിന്റെ ഫലം എന്തായിരിക്കും? തന്നെ നിഷേധിച്ചിട്ടുള്ള ഇസ്രായേലിന്മേൽ ഒന്നാമതു ഭയങ്കരമായ ന്യായവിധിയും ശിക്ഷാവിധിയും നടക്കേണ്ടതാകുന്നു. (സഖ. ൧൩-ാം ൧൪-ാം അദ്ധ്യായങ്ങൾ) പിന്നെ താൻ തന്റെ ജനത്തിന്റെ വിടുതലിനായിട്ടു അവസാനമായി വരുമ്പോൾ എല്ലാ ഇസ്രായേലും അതായതു അക്ഷരപ്രകാരമുള്ള ഇസ്രായേലിൽ ശേഷിച്ചിരിക്കുന്ന എല്ലാവരും രക്ഷിക്കപ്പെടും. അപ്പോൾ ലോകത്തിന്റെ ചരിത്രത്തിൽ രക്ഷിക്കപ്പെട്ടിരിക്കുന്ന ആത്മാക്കൾ മാത്രം അടങ്ങിയ ഒരു ജാതിയെ ആദ്യമായിട്ടു ഭൂമയിൽ കാണ്മാൻ നമുക്ക് ഇടയാകയും ചെയ്യും. അതു സഹസ്രവാഴ്ചക്കുള്ള വഴി തുറക്കുന്നതായിരിക്കും. അന്നു മനുഷ്യകുലത്തിൽ രക്ഷിക്കപ്പെട്ടതായ ഒരു വൎഗ്ഗം ഉണ്ടായിരിക്കയും ചെറിയവർ തുടങ്ങി വലിയവർവരെ എല്ലാവരും തന്നെ അറികയും ചെയ്യും.

എന്നാൽ തന്നെ അറിയാത്തവരും തന്നെ നിഷേധിക്കുന്നവരുമായ ലോകത്തിന്റെ മേലും തൽക്കാലത്തേക്ക് ഒരു ജാതിയെന്നു തന്നെ തള്ളിയിട്ടിരിക്കുന്ന ഇസ്രായേലിന്മേലുമുള്ള ഫലങ്ങൾ കൂടാതെ തന്നെ സ്വീകരിച്ചുപറയുന്ന ക്രിസ്തീയസഭയുടെ മേൽ തന്റെ വരവിനു വേറൊരുതരം ഫലം ഉണ്ടായിരിക്കും. അതു നിശ്ചയമായി നാമെല്ലാവരേയും സംബന്ധിക്കുന്നതാണല്ലോ. ഈ ഫലങ്ങളുടെ മേലാണ് നിങ്ങളുടെ ശ്രദ്ധ പതിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നതു്. അതിലെ സൂക്ഷ്മമായ അറിവു കിട്ടേണ്ടതിനു നമുക്കു ദൈവവചനം പരിശോധിക്കാം. ഒന്നാമതായിട്ടു തന്റെ വരവിങ്കൽ ക്രിസ്ത്യാനികൾ എന്നു പറയപ്പെടുന്ന എല്ലാവൎക്കും ഒരു വലുതായ അവസാനവേൎപാടുണ്ടാകുമെന്നു നാം ദൈവവചനത്തിൽ കാണുന്നു. ലൂക്കോ. ൧൩:൨൪ മുതൽ ൨൭ വരെയുള്ള വാക്യങ്ങൾ വായിക്ക. ഇതു കൎത്താവിന്റെ വരവിങ്കൽ തന്നെ കൎത്താവെന്നും ഗുരുവെന്നും വിളിക്കയും ഞങ്ങൾ തന്റെ സന്നിധിയിൽ ഭക്ഷിച്ചു കുടിച്ചു എന്നു പറകയും ചെയ്വാൻ കഴിയുന്ന ആളുകളെ സംബന്ധിച്ചു പറയുന്നതാണ്. അവർ തിരുവത്താഴശുശ്രൂഷയിൽ സംബന്ധിച്ചവരെന്നു ധാരാളം വിചാരിക്കാം. താൻ അവരുടെ തെരുവീഥികളിൽ പഠിപ്പിച്ചതായി അവൎക്കു പറയാം. അവർ തന്റെ ഉപദേശമെല്ലാം അറികയും തന്റെ ഭൃത്യന്മാരെന്നു ഭാവിക്കയും അകത്തു പ്രവേശിക്കാമെന്നു ആശിക്കയും ചെയ്യുവരാണെങ്കിലും താൻ അവരോടു 'അനീതി പ്രവൎത്തിക്കുന്നവരെ എന്നെ വിട്ടുപോകുവിൻ' എന്നു പറഞ്ഞു. അതുകൊണ്ടു കൎത്താവിന്റെ വരവിങ്കൽ തന്റെ സേവകന്മാരെന്നു ഭാവിച്ചുനടക്കയും സാക്ഷാൽ തന്നെ രക്ഷിതാവായി സ്വീകരിക്കാതിരിക്കയും ചെയ്യുന്നവരും പരമാൎത്ഥമായി തന്നെ സ്വീകരിച്ചിട്ടുള്ളവരും തമ്മിൽ ഒരു വലിയ വേൎപാടുണ്ടാകും. തന്നെക്കുറിച്ചു അറിഞ്ഞുവെങ്കിലും തന്നെ അറിയാതെയിരിക്കയും തന്റെ നാമത്തെ അറിഞ്ഞുവെങ്കിലും തന്നിൽ ആശ്രയം വെക്കാതെയിരിക്കയും തന്റെ ഉപദേശത്തെ അറിക മാത്രമല്ല തന്റെ സന്നിധിയെ ഗ്രഹിക്കയും തന്നോടുകൂടെ ഭക്ഷിച്ചുകുടിക്കയും കൂടെ ചെയ്തിട്ടും "ഞാൻ നിങ്ങളെ അറിയുന്നില്ല, അനീതി പ്രവൎത്തിക്കുന്നവരെ എന്നെ വിട്ടുപോകുവിൻ" എന്നുള്ള ശബ്ദം തങ്കൽ നിന്നു കേൾക്കത്തക്കവണ്ണമിരിക്കയും ചെയ്യുന്നവർ തന്നെ സത്യമായി അറികയും സ്നേഹിക്കയും ചെയ്യുന്നവരിൽ നിന്നു വേൎതിരിക്കപ്പെടും. തന്റെ വരവിന്റെ ശേഷമുള്ള അനുഗ്രഹങ്ങളിൽ പങ്കുലഭിക്കാതവണ്ണം കാണപ്പെടുന്ന സഭയിൽ നിന്നു വേൎതിരിക്കപ്പെടുന്ന ഒന്നാമത്തെ കൂട്ടക്കാർ ഇവരാകുന്നു.

ഇനിയും മത്തായി. ൭: ൨൧—൨൩ നോക്കുക. ഇതു മുമ്പിലത്തേതിനേക്കാൾ കഷ്ടമാകുന്നു. ഒന്നാമത്തെ കൂട്ടർ തന്നെക്കുറിച്ചു കേൾക്കയും തന്റെ ഉപദേശം അറികയും തന്റെ സന്നിധിയിൽ വിശ്വസിക്കയും ചെയ്തു എന്നേ പറയുന്നുള്ളു. എന്നാൽ രണ്ടാമത്തെ വകുപ്പുകാർ തന്നെക്കുറിച്ചു ഉപദേശിക്കയും മറ്റുള്ളവരെ തന്നെക്കുറി

ച്ചുള്ള അറിവിലേക്ക് നടത്തുകയും അവർ വിശ്വസിക്കത്തക്കവണ്ണം സുവിശേഷം പ്രസംഗിക്കയും തന്റെ നാമത്തിൽ ശക്തി പ്രവർത്തിക്കയും പിശാചുകളെ പുറത്താക്കുകയും ചെയ്തിട്ടുള്ളവരാണ്. ഇവരിൽ ചിലരോട് "അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെ വിട്ടുപോകുവിൻ" എന്നു കർത്താവു പറയും. മററുള്ളവർ കേട്ടു രക്ഷിക്കപ്പെടത്തക്കവണ്ണം സുവിശേഷം പ്രസംഗിക്കയും സാത്താന്റെ ശക്തികൾ തകരുകയും രക്ഷാകരമായ കൃപയുടെ അത്ഭുതഫലങ്ങൾ വെളിപ്പെടത്തക്കവണ്ണം ക്രിസ്തുവിന്റെ നാമം പറകയും ചെയ്തതിന്റെ ശേഷം തങ്ങൾതന്നെ അധർമ്മം പ്രവർത്തിക്കുന്നവരെന്ന വിധത്തിൽ പുറത്തു തള്ളപ്പെടുന്ന ആളുകൾ ഉണ്ടായിരിക്കാമെന്നുള്ളത് എത്ര ഭയങ്കരമാകുന്നു.

കുറെ അധികം വർഷങ്ങൾക്കു മുമ്പു തന്റെ ജീവിതംകൊണ്ടു താൻ ക്രിസ്തുവിനുള്ളവനെന്നു പ്രത്യക്ഷപ്പെടാതെയിരുന്നവനായിട്ടു എനിക്കു തോന്നിയ ഒരുവനിൽകൂടെ ആത്മാക്കളെ മാനസാന്തരപ്പെടുത്തുന്ന ശക്തി വ്യാപരിക്കുന്നതു ഞാൻ കണ്ടു വളരെ വിസ്മയിച്ചു. "മാനസാന്തരപ്പെടാത്ത ഒരുത്തനു മററുള്ളവരുടെ മാനസാന്തരത്തിനു മുഖാന്തിരമായി തീരുവാൻ കഴിയുന്നതാണോ?" എന്നു വൃദ്ധനും ജ്ഞാനിയുമായ ഒരു ദൈവഭൃത്യനോടു ചോദിച്ചു. അദ്ദേഹം മറുപടിയായിട്ടു "ഒരു കുരുടനു ഇരുട്ടുള്ള രാത്രിയിൽ വിളക്കുംകൊണ്ടു നടക്കാമോ?" എന്നു എന്നോടു ചോദിച്ചു. അവനു ധാരാളം നടക്കാം. ചിലപ്പോൾ അവൻ അങ്ങിനെ ചെയ്തില്ലെങ്കിൽ ആളുകൾ അവന്റെ മേൽ തട്ടി അവൻ വീഴുന്നതിനു ഇടയാകയേക്കും. അതുകൊണ്ടു മററുള്ളവർ വന്നു അവനെ മുട്ടാതിരിക്കേണ്ടതിനു അവൻ വിളക്കുകൊണ്ടു നടക്കും. അതുപോലെ ഒരുത്തനു ആത്മാക്കൾ രക്ഷിക്കപ്പെടത്തക്കവണ്ണം സുവിശേഷം പ്രസംഗിക്കയും അ സമയത്തു തന്നെ അവൻ ക്രിസ്തുവിനാൽ അറിയപ്പെടാത്തവനും അധർമ്മം പ്രവർത്തിക്കുന്നവനുമായിരിക്കാവുന്നതാണ്. വേറൊരു ന്യായം വിചാരിച്ചാലും ഇതു എത്രയും ഭയങ്കരമായ ഒരു പാഠമാണ്. ചിലപ്പോൾ ജനങ്ങൾ ക്രൈസ്തവവിരുദ്ധമായ പ്രവൃത്തികളേയും വളഞ്ഞവഴികളേയും നീതീകരിക്കാറുണ്ട്. അവർ പറയുന്നതു "ദൈവം അവന്റെ വേലയെ അനുഗ്രഹിച്ചു ആത്മാക്കളെ രക്ഷിക്കുന്നുവല്ലോ. അതുകൊണ്ടു അവന്റെ കാര്യമെല്ലാം ശരിയായിരിക്കണം" എന്നാണ്. കുറെ വർഷങ്ങൾക്കു മുമ്പു ഒരിക്കൽ ഒരാളിന്റെ വേലനടത്തിപ്പിൽ അശേഷം 'ദോഷകരം' എന്നു തീർത്തു പറവാൻ പാടില്ലെങ്കിലും ശരിയല്ലാത്തതെന്നോ പിശകെന്നോ തെളിവായി തോന്നത്തക്ക ചില കാര്യങ്ങളെ ഞാൻ ചൂണ്ടിക്കാണിച്ചപ്പോൾ എന്നോടു തന്നെ ഇങ്ങനെ ചിലർ പറഞ്ഞതായിട്ടു ഞാൻ ഓർക്കുന്നു. ഞാൻ അതിനു കൊടുത്ത ഒററ മറുപടി "കർത്താവു യൂദാസ്കറിയോത്തിന്റെ വേലയെപ്പോലും അനുഗ്രഹിക്കയും അവന്റെ ശുശ്രൂഷയെ ഉപയോഗപ്പെടുത്തുകയും ചെയ്തു എന്നു മാത്രമായിരുന്നു. താൻ തന്റെ ശിഷ്യന്മാരെ ഈരണ്ടീരണ്ടായി അയയ്ക്കുകയും അവർക്കു പിശാചുകളെ പുറത്താക്കുന്നതിനും രോഗികളെ സൌഖ്യമാക്കുന്നതിനും മരിച്ചവരെ ഉയിർപ്പിക്കുന്നതിനും സുവിശേഷം പ്രസംഗിക്കുന്നതിനും അധികാരം നൽകുകയും ചെയ്തപ്പോൾ ആ അധികാരം താൻ യോഹന്നാനു കൊടുത്തതുപോലെ യഹൂദായിക്കും കൊടുത്തു. അതുകൊണ്ടു ദൈവം ഞാൻ പറയുന്ന വചനത്തെ അനുഗ്രഹിക്കുന്നുവല്ലോ." അതുകൊണ്ടു എന്റെ പ്രയോഗങ്ങൾ ശരിയാണ് എന്നു പറഞ്ഞുകൊണ്ടു തന്നത്താൻ നീതീകരിക്കുന്ന ഭയങ്കര സ്ഥിതിയെപ്പററി ഓരോരുത്തരും കരുതിക്കൊള്ളേണ്ടതാണ്. കർത്താവു വരുമ്പോൾ സുവിശേഷപ്രസംഗികളും സത്യത്തിന്റെ ഉപദേഷ്ടാക്കന്മാരുമായവരുടെ ഇടയിൽ ഒരു വേർപിരിവുണ്ടാകുമെന്നു നാം കാണുന്നു. അപ്പോൾ തങ്ങൾ പ്രസംഗികളായിരിക്കെ കർത്താവിനെ അറിയാതെയും തന്നാൽ അറിയപ്പെടാതെയും ഇരിക്കുന്നവരും മററുള്ളവരോടു വിശുദ്ധിയുടെ വഴിയെപ്പററി ഉപദേശിച്ചുകൊണ്ടിരിക്കെ തങ്ങൾ തന്നെ വ്യാജത്തിന്റെയും അധർമ്മത്തിന്റെയും വഴിയിൽ നടക്കുന്നവരുമായ എല്ലാവരും പുറത്തു അടയ്ക്കപ്പെടും.

ഇനിയും മത്തായി ൨൫-ൽ ൧൧-ം ൧൨-ം നോക്കാം. "അതിന്റെ ശേഷം മറെറ

കന്യകമാർ വന്ന് കർത്താവെ കർത്താവെ ഞങ്ങൾക്കു തുറക്കേണമെ എന്നു പറഞ്ഞു. അതിനു അവൻ ഞാൻ നിങ്ങളെ അറിയുന്നില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു. അവർ അധർമ്മം പ്രവർത്തിക്കുന്നവരെന്നു താൻ പറയുന്നില്ല. താൻ അവരെ അറിയുന്നില്ലെന്നത്രെ പറയുന്നതു്. ൧കോറി. വ്യ: ൩-ൽ ഒരുത്തൻ ദൈവത്തെ സ്നേഹിക്കുന്നുവെങ്കിലൊ ആയവൻ അവനാൽ അറിയപ്പെട്ടവനാകുന്നു എന്നു കാണുന്നു. ഇതിൽ നിന്നു ഞാൻ വിചാരിക്കുന്നതു് ഇവർ ദൈവത്തെ സാക്ഷാൽ സ്നേഹിക്കാതെയിരുന്നവരാണെന്നാകുന്നു. ൟ കന്യകമാർ എങ്ങിനെയുള്ളവരാണെന്നു നിങ്ങൾക്കു തോന്നുന്നു? അവർ തങ്ങൾ കർത്താവിന്റെ വരവിനെക്കുറിച്ചുള്ള പ്രത്യാശയിൽ ജീവിക്കുന്നു എന്നു ചുറ്റുമുള്ള സകലർക്കും തോന്നത്തക്കവണ്ണം അത്രമേൽ സത്യക്രിസ്ത്യാനികളുടെ വേഷം ധരിച്ചു നടന്നിട്ടുള്ളവരാണ്. അവർ തങ്ങളുടെ വിളക്കുകളെ തയാറാക്കിവെക്കയും സത്യശിഷ്യന്മാരുടെ ഇടയിൽ സമ്മിശ്രപ്പെട്ടു ജീവിക്കയും അങ്ങിനെ തങ്ങൾ കർത്താവിന്റെ വരവിൽ വിശ്വസിക്കയും അവനായിട്ടു കാത്തിരിക്കയും ചെയ്യുവരാണെന്ന് ലോകത്തെ മനസ്സിലാക്കുകയും ചെയ്യുവരാണ്. എങ്കിലും കർത്താവു് അവരോടു ഞാൻ നിങ്ങളെ അറിയുന്നില്ല എന്നു പറയേണ്ടിവന്നു. അതിനു കാരണം മറ്റെ വാക്യത്തിൽ കാണുന്നപ്രകാരം അവർ കർത്താവിനെ സ്നേഹിച്ചില്ലെന്നുള്ളതു തന്നെയാണ്.

ൟ മൂന്നു കൂട്ടരെയും സൂക്ഷിച്ചാൽ അവർ തല വികസിച്ചും ഹൃദയം ചുരുങ്ങിയും ഇരുന്നവരാണ് എന്നു കാണാം. ഒന്നാമത്തെ കൂട്ടർ (ലൂക്കോ. ൧൩.) തന്റെ ഉപദേശത്തേയും തന്റെ സന്നിധിയേയും തന്റെ സുവിശേഷത്തേയും അറിഞ്ഞിരുന്നു. രണ്ടാമത്തെ കൂട്ടർ (മത്താ. ൭.) സുവിശേഷം പ്രസംഗിക്കുന്നതിനും ആത്മാക്കളെ ക്രിസ്തുവിങ്കലേക്കു ആദായപ്പെടുത്തുന്നതിനും അറിഞ്ഞിരുന്നു. മൂന്നാമത്തെ കൂട്ടർ (മത്താ. ൨൫:) കർത്താവായ യേശു വീണ്ടും വരുന്നു എന്നറികയും അതിൽ വിശ്വസിക്കയും ചെയ്തിരുന്നു. എങ്കിലും മൂന്നു കൂട്ടരോടും ഒരുപോലെ “ഞാൻ നിങ്ങളെ അറിയുന്നില്ല” എന്നാണ് കർത്താവു പറയുന്നതു്. അതു നമ്മുടെ ഹൃദയങ്ങളോട് എത്ര സംസാരിക്കുന്നു എന്നു നിങ്ങൾ അറിയുന്നുവോ? ആ വലിയ വേർപാടിന്റെ സമയത്തു് തന്റെ ന്യായവിധി നമ്മെ പുറത്തടച്ചുകളയുന്നതിനു പകരം തന്റെ കൃപ നമ്മെ അകത്തു അടയ്ക്കണമെങ്കിൽ നാം തന്റെ സുവിശേഷം അറികയും സുവിശേഷം പ്രസംഗിക്കയും സുവിശേഷത്തിന്റെ പ്രത്യാശയെ അറികയും ചെയ്യുന്നതായ വേഷത്തിന്നടിയിലേക്കു കടന്ന് സുവിശേഷത്തിന്റെ കർത്താവിനെ അറികയും തന്നെ നമ്മുടെ ഹൃദയത്തിൽ സിംഹാസനസ്ഥനാക്കുകയും ചെയ്യേണ്ടതാകുന്നു. കർത്താവിന്റെ വരവിന്റെ ഉടനടിയുള്ള ഫലം വെറും വേഷധാരികളായി, തങ്ങളുടെ ഹൃദയം ഒരിക്കലും കർത്താവിനു കൊടുത്തിട്ടില്ലാത്തവരെ വേർതിരിക്കയായിരിക്കുമെന്ന് ൟ ഭാഗങ്ങൾ വായിക്കുന്നവർക്കു മനസ്സിലാകാതെയിരിക്കയില്ലെന്ന് എനിക്കു തോന്നുന്നു.

(തുടരും)

Translated by Rev. M. C. George Catanar.



## സുവിശേഷപ്രസംഗസംഘം.

(പി. വി. വറുഗീസ് ബി. എ. എൽ. ററി)

മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടിട്ടുള്ളതു എന്നു പരമ്പരയായി വിശ്വസിച്ചുവരുന്ന മലങ്കര സുറിയാനിസഭ അനേക ശതാബ്ദങ്ങളായി ഗണനീയമായ യാതൊരു വികാസവും കൂടാതെ “മങ്ങിക്കത്തുന്ന തിരി” എന്നപോലെയാണ് ഇരുന്നിട്ടുള്ളതും ഇരിക്കുന്നതും എന്ന് സർവ്വബോദ്ധ്യമായ ഒരു വാസ്തവമാണ്. പുരാതന

ത്വത്തെ പററി പ്രശംസിക്ക എന്നതു സാധാരണയായി കണ്ടുവരുന്നുണ്ടെങ്കിലും—അതു ക്ഷന്തവ്യമായ ഒരു ബലഹീനതയാണ്.—പുരാതനത്വം പ്രശസ്തിപൂർവകമായിട്ടുള്ളതായിരിക്കണം. ദീർഘകാലമായി ശൈശവത്തിൽ ഇരിക്കുന്ന ഒരു ആളിനെപ്പററിയോ സമുദായത്തെപ്പററിയോ എന്താണ് പുകഴ്ത്താനുള്ളത്? സമുദായോൽക്കർഷത്തിനായി പ്രവർത്തിക്കാതെ കേവലം വമ്പു പറഞ്ഞുകൊണ്ടിരിക്കുന്നതു കഥയില്ലായ്മയാണ്. സുവിശേഷപ്രചരണത്തിൽ ഔൽസുക്യമില്ലാത്ത യാതൊരു സഭയും കാലാന്തരംകൊണ്ടു ശൂന്യമായി ഭവിക്കുമെന്നുള്ളതു അനുഭവഗോചരമായ ഒരു പ്രമാണമാണ്. ഉത്തര ആഫ്രിക്കായിൽ മുന്നൂററിൽപ്പരം ബിഷോപ്പന്മാർ ഒരേസമയം വന്നുകൂടത്തക്കവണ്ണം ശ്രേഷ്ഠതരമായ ഒരു സഭ ഉണ്ടായിരുന്നു. എന്നാൽ സുവിശേഷപ്രചരണത്തിലുള്ള അഭിരുചി നശിച്ചതോടുകൂടി സഭ നശിച്ചു എന്നതും ചരിത്രപ്രസിദ്ധമാണല്ലോ. റോമാസഭയുടെ പ്രാബല്യവും പ്രചാരവും സുവിശേഷപ്രസിദ്ധിക്കായി പ്രസ്തുത സഭ ചെയ്യുന്ന അനിതരസാധാരണയായ പരിശ്രമഫലങ്ങൾ തന്നെ ആണ് എന്നു ധൈര്യസമേതം പ്രസ്താവിക്കാം. നമ്മുടെ സുറിയാനിസഭ നാമാവശേഷമായിപ്പോകാത്തതിൽ സർവേശ്വരനു സ്തുതിചൊല്ലുവാൻ നാം വിശേഷാൽ കടപ്പെട്ടവരാണ്. അനേകശതാബ്ദങ്ങളായി ദീർഘനിദ്ര കഴിഞ്ഞശേഷം നമ്മുടെ സമുദായം ൧൦ സംവത്സരങ്ങൾക്കു മുമ്പു ആത്മരക്ഷകന്റെ നാമപ്രസിദ്ധിക്കായി സുവിശേഷപ്രസംഗസംഘം എന്ന നാമധേയത്തിൽ ഒരു സമാജം ഏർപ്പെടുത്തുകയും ആ സമാജം സ്വല്പം പ്രവർത്തിക്കയും ചെയ്തിട്ടുണ്ട്. നാം ചെയ്തിട്ടുള്ള ശ്രമത്തേക്കാൾ ദൈവം നമ്മുടെ വേലയെ അത്യധികം അനുഗ്രഹിച്ചിട്ടുമുണ്ട്. നമ്മുടെ ബലഹീനമായ ഈ ശ്രമത്തെ ഇത്രവളരെ അനുഗ്രഹിച്ചതു തന്റെ തോട്ടത്തിൽ നാം വിശ്വസ്തതയോടെ മടികൂടാതെ പ്രവർത്തിക്കുന്നതിനാണല്ലോ. ഇനിയും എങ്കിലും നാം അവിശ്വസ്തരായിരിക്കുന്നു എങ്കിൽ അതു ക്ഷന്തവ്യമല്ലാത്ത പാപമായി തീരും.

ഈ ആണ്ടിൽ നാം ഇൻഡ്യാ ജാത്യൈകസംഘത്തോടു യോജിച്ചു വടക്കെ കർന്നാടകത്തിൽ പി. എസ്. മത്തായി അവർകളെയും പി. ഒ. ഫിലിപ്പ് ബി. എ. അവർകളെയും അയച്ചു ജോലി ആരംഭിച്ചു എന്നും, അമിച്ചേരി ദിവ്യശ്രീ പി. റി. വറുഗീസ് കശീശാ അവർകളെ ഉടനെ അയപ്പാനിരിക്കുന്നു എന്നും, അറിയാത്തവർ താരകാവായനക്കാരിൽ ആരും തന്നെ ഇല്ലായിരിക്കുമല്ലോ. വളരെക്കാലം മുമ്പു തന്നെ തുടങ്ങേണ്ടിയതായിരുന്ന ഈ പ്രവൃത്തി ഇപ്പോഴെങ്കിലും ആരംഭിച്ച സ്ഥിതിക്കു ഇനിയും തുടർച്ചയായും ഊർജ്ജിതമായും ഫലപ്രദമായും ഉള്ള വിധത്തിൽ പ്രവർത്തിക്കേണ്ടിയതു നമ്മുടെ കർത്തവ്യകർമ്മമാണ്. സ്വദേശത്തെയും പ്രിയമിത്രങ്ങളെയും വിട്ടു വളരെ ദൂരെ യാതൊരു ആനുകൂല്യവും ഇല്ലാത്ത അന്യന്മാരുടെ ഇടയിൽ ആത്മരക്ഷകന്റെ സാക്ഷികളായി പോയിരിക്കുന്ന നമ്മുടെ മിഷ്യനറിമാരുടെ വേലയെ നമ്മുടെ നിർബന്ധപൂർവമായ പ്രാർത്ഥനകൊണ്ടും ധനംകൊണ്ടും സഹായിപ്പാൻ നാം ദൈവത്തോടു കടപ്പെട്ടവരാണ്. ഈ ഇനത്തിൽ ഇപ്പോഴത്തെ ചിലവിന്റെ രീതിപ്രകാരം ൧൦൦൦ രൂപാ പ്രതിവർഷം വേണ്ടിയിരിക്കുന്നു. ഇൻഡ്യാ ജാത്യൈകസംഘവും നമ്മുടെ സംഘത്തേപ്പോലെ സൌജന്യദാനങ്ങളാൽ മാത്രം നടത്തപ്പെടുന്നതാണ്. മററു സഭക്കാർ—നമ്മേക്കാൾ വളരെ പിമ്പു മാർഗ്ഗം സ്വീകരിച്ചവർ പിരിച്ചയക്കുന്ന പണംകൊണ്ടു ഈ ജോലിയും നടക്കട്ടെ എന്നു വിചാരിച്ചു മൌനം ദീക്ഷിക്കുന്നു എങ്കിൽ അതു പാതകവും ലജ്ജാകരവുമായ ഒരു സംഗതിയാണെന്നു മാത്രമല്ല നമ്മുടെ വേല നിന്നുപോയി നാം ലോകത്തിനു നിന്ദാഭാജനമായി തീരുകയും ചെയ്യും. "ആരംഭശൂരാഃ ഖലു കേരളീയാഃ" എന്ന നിന്ദാസൂചകമായ ചൊല്ലിനു ഈ വിഷയത്തിൽ എങ്കിലും നാം പാത്രീഭൂതരാകയില്ല എന്നു വിശ്വസിക്കുന്നു. ഈ വകയ്ക്കു വേണ്ടിവരുന്ന ചിലവു ആദ്യവിളവുകൊണ്ടു സാധിച്ചുകൊള്ളാമെന്നാണ് ആശിക്കുന്നതു്. "നിന്റെ സകല വർദ്ധനവിന്റെയും ആദ്യവിളവുകൊണ്ടു യഹോവയെ ബഹുമാനിക്ക." മെത്രാപ്പോലീത്താ തിരുമേനിയുടെ കല്പനയിൽ കാണിച്ചിരിക്കുന്ന വിധത്തിൽ മുതൽശേഖരം ചില ഇടവകകളിൽ തുടങ്ങിട്ടുണ്ട്. ആ ഇനത്തിൽ കുറെ രൂപാ ആപ്പീസിൽ വന്നിട്ടുമുണ്ട്. നമ്മുടെ ഇടവകകളിൽ നിന്നു ആദ്യവിളവു ശരി

യായി പിരിഞ്ഞു കിട്ടുന്നപക്ഷം നാം തുടങ്ങിയിരിക്കുന്ന ഈ അനുഗ്രഹിക്കപ്പെട്ട ജോലി വളരെ വദ്ധനവോടുകൂടി നടത്താവുന്നതാണ്. എല്ലാ ഇടവകക്കാരും കൎത്താവിന്റെ ഈ വേലയിൽ അവശ്യം വേണ്ട എല്ലാ സഹായസഹകരണങ്ങളും ചെയ്യുമെന്നു വിശ്വസിക്കുന്നു. ഇടവമാസാവസാനത്തോടുകൂടി ൪൫൦ രൂപാ എൻ. എം. എസ്സ്. ഖജാൻജി അവർകൾക്കു അയച്ചിട്ടുണ്ട്. സുറിയാനി സമുദായത്തിൽ നിന്നു ഇദംപ്രഥമമായി മലബാറിനു വെളിക്കു തുടങ്ങിയിരിക്കുന്ന ഈ ജോലിയിൽ സുറിയാനിക്കാരായ ഏവരും അവസ്ഥാനുസരണം സഹായിക്കുമെന്നു വിശ്വസിക്കുന്നു.

ഇപ്പോൾ സ്വദേശത്തുള്ള നമ്മുടെ വേലക്കും ചിലവിനു തക്കവണ്ണമുള്ള വരുമാനംപോലും ഇല്ലാതാണ് വന്നിരിക്കുന്നതു്. സ്വദേശമിഷ്യൻ കൂടാതെ വിദേശമിഷ്യൻ നടത്തത്തക്കതല്ല. സ്വഭവനങ്ങൾ വിട്ടു കയ്യിൽ നിന്നു പണം ചിലവിട്ടു താമസിച്ചു വേല ചെയ്യത്തക്ക സ്ഥലങ്ങളിലേ സുവിശേഷകന്മാരെ അയക്കുന്നുള്ളു. ഈ സ്ഥിതിക്കു ശമ്പളം കുടിശ്ശികയായാൽ നിശ്ചിതസ്ഥലത്തു ജോലിക്കു പോകുവാൻ പാടില്ലാതെ വരും. ജോലി വീഴ്ചവരുന്നതു അവരുടെ കുററമല്ലാതെ വരും. സംഘത്തിൽ നിന്നു ഇപ്പോൾ ഇരുപതു പുതുസഭകളും അത്രയും പ്രാഥമിക വിദ്യാലയങ്ങളും നടത്തിവരുന്നുണ്ട്. ൨൦ സഭകളിൽ ഉള്ള ഉപദേശിമാർ വാദ്ധ്യാന്മാർ എന്നിവരിൽ ഭൂരിപക്ഷം ആളുകളും സ്വദേശത്തു അല്ലാത്തതിനാൽ ശമ്പളം കുടിശ്ശികയാകാതെ കൊടുക്കേണ്ടിയിരിക്കുന്നു. പ്രതിമാസം ശമ്പളം കൊടുക്കുന്നതു ഒരു ദാക്ഷിണ്യവുമല്ലല്ലോ. ചിങ്ങം മുതൽ വൃശ്ചികം വരെയുള്ള മാസങ്ങളിൽ പണം വളരെ കുറച്ചു മാത്രമെ പിരിഞ്ഞുകിട്ടുന്നുള്ളു. ആ സ്ഥിതിക്കു മിക്കവാറും ഈ മാസങ്ങളിൽ ശമ്പളം കുടിശ്ശികയാകുന്നതിനെ ഇടയുള്ളു. ഇതുപോലെ തന്നെ മിഥുനം കൎക്കടകം ഈ മാസങ്ങളിലും ശമ്പളക്കുടിശ്ശിക ഉണ്ടാകുന്നു. വൎഷാരംഭമാസങ്ങളിൽ മൂന്നും നാലും മാസത്തെ കുടിശ്ശികയുള്ളവരായിട്ടാണ് ശമ്പളക്കാർ ഇരിക്കുന്നതു്. ആറു മാസത്തേക്കു ശമ്പളം (ഉദ്ദേശം മൂവായിരം രൂപാ) കൈവശം ഉണ്ടായിരിക്കയും ഇപ്പോഴത്തേതിൽ ആയിരം രൂപാ കൂടുതൽ പിരികയും ചെയ്യുന്നപക്ഷം സ്വദേശമിഷ്യൻ കുടിശ്ശികകൂടാതെ സാധിക്കാമായിരുന്നു. നിവൃത്തി ഉള്ളവർ ആണ്ടുവരി ആദിയായിട്ടു തങ്ങൾ ദൈവമുമ്പാകെ നേൎന്നുകൊടുത്ത ഇനങ്ങൾ ആണ്ടാരംഭം മുതൽക്കേ അയച്ചുതന്നാൽ ബുദ്ധിമുട്ടുകൾക്കു വളരെ കുറവുണ്ടാകയേനെ. നമ്മുടെ സേൎവ്വീസിൽ ഉള്ളവർ അങ്ങും ഇങ്ങും ചെന്നു കടം വാങ്ങിക്കയും തക്ക സമയത്തു കൊടുത്തുതീൎക്കാതെയും മററു വിധത്തിലും കിടന്നു വലയുന്നതു സങ്കടവും സംഘത്തിനു അഭിമാനക്ഷയവുമാണെന്നുണ്ടെങ്കിലും തക്ക സമയത്തു വേണ്ട പണം ഇല്ലാത്തതിനാൽ ജോലി കുഴയുന്നു. ശമ്പളക്കാൎക്കു ചെല്ലേണ്ട ശമ്പളം നാം കൊടുക്കുന്നുണ്ട്. കുറെ സംവത്സരങ്ങളായിട്ടു ശമ്പളക്കുടിശ്ശിക വൎദ്ധിച്ചുവരികയാണ്. ഈ പതനത്തിൽ വരവു വൎദ്ധിച്ചു വരാത്തപക്ഷം ജോലി കുറെക്കയല്ലാതെ മറെറന്താണ് ഗതി? മൂവാററുപുഴ വാളകത്തു നാം ഒരു പള്ളിപണി ആരംഭിച്ചു കൽകെട്ടു തീരാറായ സ്ഥിതിയിൽ ഇട്ടിരിക്കുന്നു. പണി പൂൎത്തിയാക്കുവാൻ ആയിരം രൂപായോളം വേണ്ടിവരും. ഈ തുക കൂടി പിരിഞ്ഞു കിട്ടിയാൽ ആ ഭാഗത്തെ ചെലവിൽ അധികഭാഗവും തീരുന്നതാണ്. വാസ്തൂര ഒരു പള്ളിക്കൂടത്തിനു കല്ലു വെട്ടിവച്ചിട്ടു കുറെനാളുകളായി. ഇപ്പോൾ അൻപതു രൂപാകൂടി ചിലവിട്ടു കുറെ പണി നടത്തു. ഗവൎമ്മെൻറു ഗ്രാൻറു വാങ്ങി കുറെ പള്ളിക്കൂടങ്ങൾ നടത്തുന്നുണ്ട്. ഇപ്പോഴത്തെ വിദ്യാഭ്യാസ കോഡനുസരിച്ചുള്ള പരിഷ്കാരങ്ങൾക്കു ഉടനടി ഒരു നല്ല സംഖ്യ വേണ്ടിവരുന്നു. മേൽ പറഞ്ഞ വിധത്തിൽ ഉള്ള ജോലി കുറയ്ക്കുക എന്നു പറയുന്നതിന്റെ അൎത്ഥം നിൎത്തുക എന്നാണ്. അതു പരമസങ്കടം എന്നല്ലാതെ മറെറന്തു പറയേണ്ടു? യാതൊരു വിവാദവുമില്ലാതെ ഇരുന്ന പറയർ പുലയർ മുതലായവർ ക്രിസ്തുമാൎഗ്ഗം സ്വീകരിച്ചു കുറെ സംവത്സരങ്ങളായി അതിൽ ഇരുന്നു യേശുക്രിസ്തുവിന്റെ സ്നേഹത്തെ അറിഞ്ഞശേഷം നാം അവരെ പുറജാതിയിലേക്കു വീണ്ടും പറഞ്ഞയക്കുന്നതു യോഗ്യമാണോ? നമ്മുടെ ജനങ്ങൾ കൂടുതൽ ഉത്സാഹം ചെയ്യുന്നില്ലെങ്കിൽ ചില സഭകളുടെ കലാശം ഇങ്ങിനെ അല്ലാതെ എങ്ങിനെ വരും? നാല്പതും നാല്പത്തഞ്ചും വയസ്സു പ്രായമുള്ളവരും സുവിശേഷവേലയിൽ മാത്രം പരിചയിച്ചിട്ടുള്ള

വരും ഈ കാലങ്ങൾക്കിടയിൽ പറയത്തക്ക യാതൊരു സമ്പാദ്യവും ഉണ്ടാക്കാത്തവരുമായ സുവിശേഷകന്മാരെ പിരിച്ചയച്ചു അവരുടെ കുടുംബങ്ങളെ ഞെരുക്കത്തിൽ ആക്കിയാൽ അതിൻെറ ഉത്തരവാദികൾ ആരാണ് ?

ക്രൈസ്തവരുടെ ഇടയിൽ സുവിശേഷം പ്രചാരപ്പെടണമെന്നും, അവരിൽ പരിപൂൎണ്ണജീവൻ നിറഞ്ഞുകവിഞ്ഞ ഉപയോഗപ്രദമായ ജീവൻ, ഉണ്ടാകണമെന്നും ആഗ്രഹിക്കുന്ന ഏവരും ഒന്നു ഉണൎന്നു ഈ ഘട്ടത്തിൽ പ്രവൎത്തിക്കണമെന്നും അപേക്ഷിക്കുന്നു. സുവിശേഷപ്രസംഗസംഘംവകയ്ക്കു അയയ്ക്കുന്ന പണം അടിയിൽ കുറിച്ചിരിക്കുന്ന മേൽ വിലാസത്തിൽ അയച്ചുതരണമെന്നപേക്ഷിക്കുന്നു. പണം അയയ്ക്കുന്നവർ ഏതു ഇനത്തിൽ (എൻ. എം. എസ്. ആണ്ടുവരി, സംഭാവന) എന്നു കാണിച്ചിരിക്കേണ്ടതാണ്.

സുവിശേഷപ്രസംഗ സംഘ ആപ്പിസ്.
തിരുവല്ലാ



# ലേഖനങ്ങൾ

## അന്ത്യോഖ്യാ പാത്രിയൎക്കീസിൻെറ ലൌകികാധികാരം.

മലങ്കര സഭാതാരക പത്രാധിപരവർകൾക്കു.

സർ,

മൊളന്തുരുത്തി സൂനഹദോസിലെ നിശ്ചയങ്ങളെപ്പററി നിങ്ങൾ ഇടവമാസത്തിലെ താരകയിൽ എഴുതിയ നിരൂപണം വായിച്ചു. സൂനഹദോസ് നിശ്ചയങ്ങളിൽ നിന്നു ഒരിക്കലും ചെയ്യാൻ പാടില്ലാത്തതായ ചില അനുമാനങ്ങൾ അതിൽ കാണുന്നതിൽ വളരെ ആശ്ചൎയ്യപ്പെടുന്നു. സൂനഹദോസ് നിശ്ചയങ്ങൾ മലയാളത്തിലാണ് എഴുതപ്പെട്ടതു്. അതിനെ ഇംഗ്ലീഷിൽ തർജമചെയ്തതു നിങ്ങൾ മലയാളത്തിൽ തൎജമചെയ്താണല്ലൊ ചേൎത്തിരിക്കുന്നതു്. അസൽ നിശ്ചയങ്ങളിൽ ഒന്നു താഴെ ചേൎക്കുന്നു. "അന്ത്യോഖ്യായുടെ സിംഹാസനത്തിങ്കലെ ചൊല്ലുവിളിക്കും സ്തുതിചൊല്ലപ്പെട്ട യാക്കോബായ സുറിയാനി വിശ്വാസത്തിനും വിപരീതം ഒരിക്കലും ഉണ്ടാകാതെയിരിപ്പാൻ അതാതു് ഇടവകക്കാർ എല്ലാവരുംകൂടി ഒരു കരാർ ആധാരം എഴുതി റജിസ്ത്രാക്കി പള്ളി മേൽപ്പെട്ടിൽ വെയ്ക്കുവാനും ഓരോ പകർപ്പും റജിസ്റ്ററുടെ കയ്യൊപ്പും മുദ്രയോടുംകൂടി പിതാവിനു കൊടുപ്പാനും നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു." ഈ നിശ്ചയത്തിൽ സുറിയാനിക്കാരുടെ പള്ളിസ്വത്തിന്മേലും സമുദായസ്വത്തിന്മേലും പാത്രിയൎക്കീസിനു് അധികാരം കൊടുക്കുന്ന ഒരു ഉടമ്പടിയാണ് റെജിസ്ത്രാക്കാൻ നിശ്ചയിച്ചതെന്നു് ഒരുവിധത്തിലും അനുമാനിക്കാൻ നിവൃത്തിയില്ല. വിശ്വാസത്തിനു വിപരീതം ഉണ്ടാകാതിരിപ്പാനാണ് ഇങ്ങനെ ഒരു ഉടമ്പടി വേണമെന്നു നിശ്ചയിച്ചതു്. ൧൮൭൬-ലെ സ്ഥിതിക്കു് അങ്ങനെ വരാനെ നിവൃത്തിയുള്ളു. മാർ അത്താനാസ്യോസിൻെറ ഭാഗം ഏതാനുംപേരും മാർ ദീവന്നാസ്യോസിൻെറ ഭാഗം ബാക്കിയുള്ളവരും നിന്നു വലിയ കലാപം ഉണ്ടായിക്കൊണ്ടിരുന്ന കാലത്താണ് സൂനഹദോസ് ഉണ്ടായതു്. അത്താനാസ്യോസും കൂട്ടരും അന്ത്യോഖ്യായ്ക്കു മലങ്കരെ യാതൊരു കാൎയ്യവുമില്ലെന്നു വാദിച്ചുകൊണ്ടിരുന്നു. ആ സ്ഥിതിക്കു് ഇങ്ങനെ ഒരു ഉടമ്പടി ഉണ്ടായാൽ അതിൽ ചേരുന്നവരും പള്ളികളും യാക്കോബായ വിശ്വാസത്തിൽ നിന്നു തെററിപ്പോകയില്ലല്ലൊ എന്നു കരുതിയായിരിക്കണം ഇങ്ങനെ ഒരു നിശ്ചയം ചെയ്തതു്. "ചൊല്ലുവിളി" എന്നു വച്ചാൽ പാത്രിയൎക്കീസ് പറയുന്ന ഏതു തോന്നിയവാസവും അനുസരിച്ചുകൊള്ളണമെന്നു നിർബന്ധമില്ല. ഇതു മനസ്സിലാക്കാൻ ബാവായെക്കാൾ വലിയവനാകണമെന്നുമില്ല. ചൊല്ലുവിളിയെന്നു പറഞ്ഞതുകൊണ്ടു പള്ളിസ്വത്തുക്കളും സമുദായസ്വത്തും ബാവായുടെ ആധീനത്തിലാക്കണമെന്നാണ് അൎത്ഥ

മെങ്കിൽ സമുദായാംഗങ്ങളുടെ സ്വകാര്യസ്വത്തിന്മേലും അധികാരം കിട്ടണമെന്നു ബാവാ പറഞ്ഞാൽ അതു് അനുസരിക്കണമല്ലൊ. കുട്ടികളെ ഇംഗ്ലീഷ് പഠിപ്പിക്കുന്നതു് അനാവശ്യമാണെന്നും എല്ലാവരും സുറിയാനി പഠിക്കുകയാണ് വേണ്ടതെന്നും സുറിയാനി കർത്താവു സംസാരിച്ച വിശുദ്ധ ഭാഷയാണെന്നും മററും ബാവാ കരിങ്ങാച്ര വച്ചു പരസ്യമായി ഒരു പ്രസംഗം ചെയ്കയുണ്ടായി. സുറിയാനിക്കാരെല്ലാവരും അതും അനുസരിക്കണോ? പരിമലെ വഴിപാടു ബാവായ്ക്കു കൊടുക്കാഞ്ഞതുകൊണ്ടും മററും ആണല്ലൊ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായോടു ബാവാ മുഷിഞ്ഞിരിക്കുന്നതു്. ബാവാ കോട്ടയത്തു നിന്നു കണ്ടനാട്ടേയ്ക്കു വരുന്നവഴി തെക്കൻപറവൂർ അടുക്കുകയും ആ പള്ളിയിലെ കപ്യാർക്കു അടുത്തകാലത്തു കിട്ടിയ നിധിയുടെ ഒരംശം വഴിപാടായി പള്ളിക്കു കൊടുത്തിരുന്നതു തന്റെ മുമ്പാകെ ഹാജരാക്കാൻ കല്പിക്കുകയും ഇതു കേട്ടു കൈക്കാരന്മാർ ഓടിയൊളിച്ചതിനാൽ ബാവാ ഇച്ഛാഭംഗത്തോടെ പോരികയും ചെയ്തു. ഇതും ചൊല്ലുവിളിയില്ലായ്ക തന്നെ. ഇതുമാതിരി പരമാർത്ഥമായ അനേകം ദൃഷ്ടാന്തങ്ങൾ പറയാനുണ്ടു്. വിസ്തരഭയത്താൽ ചുരുക്കുന്നു. ഇപ്പോഴത്തെ പാത്രിയർക്കീസു പറയുന്നതെല്ലാം സുറിയാനിക്കാർ അനുസരിക്കണമെന്നാണെങ്കിൽ അവർ ഏറെ താമസിയാതെ കുത്തുപാള എടുക്കേണ്ടിവരുന്നതാണ്.

യാക്കോബായ സത്യവിശ്വാസത്തിൽ സ്ഥിരതയോടെ നിന്നുകൊള്ളാമെന്നു പത്തുവട്ടം റജിസ്റ്റർ ചെയ്തുകൊടുക്കാൻ ആർക്കും വിരോധമില്ല. അതു മാത്രം മതിയെന്നു ബാവാ ഇതുവരെ പറഞ്ഞിട്ടില്ല. ലൌകികാധികാരത്തിലാണു പിടുത്തം. അതു വിട്ടുകൊടുക്കുന്നതല്ലെന്നാണു ഞങ്ങളും പിടിക്കുന്നതു്. എല്ലാപള്ളിക്കാരും കൂടി "ഒരു കരാർ ആധാരം" റജിസ്റ്റാക്കണമെന്നാണു് സുന്നഹദോസ് നിശ്ചയം. അതിനു വിപരീതമായി ഓരോ പള്ളിക്കാരും പ്രത്യേകം വേണമെന്നു ശഠിക്കുന്നതു തെററല്ലയൊ ?

മൊളന്തുരുത്തി സുന്നഹദോസ് നിശ്ചയം കൊണ്ടു ബാവായ്ക്കു മലങ്കരസഭയുടെമേൽ ലൌകികാധികാരം സിദ്ധിച്ചിട്ടുണ്ടെന്നു വാദത്തിനായിക്കൊണ്ടു സമ്മതിക്കുക. അതിനു ശേഷമാണു സിമ്മനാരിക്കേസിലെയും ആർത്താററു കേസിലെയും റോയൽകോർട്ടു വിധികൾ ഉണ്ടായതു്. ബാവായ്ക്കു ആത്മീയാധികാരം മാത്രമെയുള്ളു എന്നു അതുകളിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. അതിനാൽ ബാവാ കിടന്നു എത്ര മരണവികൃതി കാണിച്ചാലും പൊളിയൊന്നു പൊട്ടുകയില്ലെന്നു തീർച്ചയാണ്. നിയമിഷ്ഠ്യാ നോക്കുന്നതായാൽ ബാവായ്ക്കു ഈ ഘട്ടത്തിൽ ഒരൊററ മാർഗ്ഗമെ ന്യായമായ കാണുന്നുള്ളു. സിമ്മനാരിക്കേസിലും ആർത്താററുകേസിലും ബാവാ കക്ഷിചേർന്നിട്ടില്ല. അതിനാൽ തനിക്കു ലൌകികാധികാരം കൂടി കിട്ടണമെന്നു കാണിച്ചു ബാവായ്ക്കു തനിച്ചു ഒരു വ്യവഹാരം കൊണ്ടുവരാവുന്നതാണ്. ബാവായുടെ പക്ഷത്തു നിൽക്കുന്നവർ ഇപ്രകാരം ചെയ്യുന്നതിൽ യാതൊരു തെററുമില്ല. ഇതല്ലാതെ വേറെ എന്തെങ്കിലും ചെയ്യുന്നതു് അന്യായവും നിചവും ആയിരിക്കും.

മൊളന്തുരുത്തി സുന്നഹദോസിൽ കൂടിയ സുറിയാനിക്കാർ സമ്മതിച്ചതെല്ലാം ശരിയാണെന്നു് ഇപ്പോഴുള്ള സുറിയാനിക്കാർ വിചാരിക്കുന്നില്ല. പണ്ടു പലരും പല കഥയില്ലായ്കകളും പ്രവർത്തിച്ചിട്ടുണ്ടു്. പണ്ടത്തെ ഒരു മെത്രാൻ, താനും ജനങ്ങളും റോമായിൽ ചേർന്നുകൊള്ളാമെന്നു സമ്മതിച്ചു് എഴുത്തുകുത്തു നടത്തിട്ടുണ്ടു്. അതും പറഞ്ഞുംകൊണ്ടു ഇപ്പോൾ ആരെങ്കിലും രണ്ടുലക്ഷം വെന്തിങ്ങയുംകൊണ്ടു വന്നാൽ കഴുത്തു കാണിച്ചുകൊടുക്കാൻ ആരും കാണുന്നതല്ല.

പരദേശത്തു ബാവായ്ക്കു ലൌകികാധികാരം ഉണ്ടെന്നു വച്ചു് ആ അധികാരം മലങ്കരെയും കിട്ടണമെന്നു പറയുന്നതു വിഡ്ഢിത്തമാണു്. ബാവാ മരിച്ചതിന്റെ ശേഷം പോകുന്നതു നരകത്തിലാണെങ്കിൽ അവിടെ വേറെയും ചില അധികാരങ്ങൾ കിട്ടുവാൻ ഇടയുണ്ടു്. പക്ഷെ അതൊന്നും ഇവിടെ എടുത്തിട്ടു കാര്യമില്ലല്ലൊ.

ഇനിയും അനേകസംഗതികളെക്കുറിച്ച് എഴുതാനുണ്ടെങ്കിലും അത് ഇനിയൊരവസരത്തിലാകാമെന്നു വച്ചു നിർത്തുന്നു.

മഹാദേവർ പട്ടണം.
൧൦൯൫ ഇടവം ൨൮ } ജാത്യാഭിമാനി

ഈ ലേഖകൻ യാക്കോബായ സമുദായത്തിലെ മഹാന്മാരിൽ ഒരാളാണ്. ഇദ്ദേഹം സാക്ഷാൽ ഒരു ജാത്യാഭിമാനി തന്നെയാണെന്ന് ഞങ്ങൾക്കു ദൃഢമായ വിശ്വാസമുണ്ട്. ഇദ്ദേഹം തൽക്കാലം പേരു വെളിപ്പെടുത്തിയിട്ടില്ലെങ്കിലും ആവശ്യപ്പെട്ടാൽ പേരു വെളിപ്പെടുത്തുന്നതിന് ഭയമുള്ള കൂട്ടത്തിലല്ല. അങ്ങിനെയുള്ളവരുടെ ലേഖനങ്ങൾ മാത്രമെ ഞങ്ങൾ പേരു വയ്ക്കാതെ പ്രസിദ്ധപ്പെടുത്തുകയുള്ളു.

മുളന്തുരുത്തിസൂന്നഹദോസിൻെറ നിശ്ചയങ്ങളെപ്പററി കഴിഞ്ഞ ലക്കത്തിൽ എഴുതിയിരുന്ന നിരൂപണത്തിൽ ഞങ്ങളുടെ സ്വന്ത അഭിപ്രായമായിട്ടു യാതൊന്നും പറഞ്ഞിരുന്നില്ല. ഇപ്പോൾ ഈ വക സംഗതികളെപ്പററി വളരെ അന്വേഷണമുള്ള കാലമാണ്. ഇതിൻെറ ന്യായാന്യായങ്ങളെക്കുറിച്ച് അറിവാൻ ഞങ്ങളുടെ വായനക്കാരിൽ ബഹുക്കൾക്കു ആഗ്രഹമുള്ളതായി അറിയുന്നതിനാൽ അത്രെ പ്രസ്തുത ഉപന്യാസം ഞങ്ങൾ എഴുതിയതു്. ബാവായുടെ പക്ഷക്കാർക്കു പറവാനുള്ളതായി ഞങ്ങൾക്കു തോന്നിയതും അവരിൽ നിന്നു കേട്ടിട്ടുള്ളതുമായ ചില വാദങ്ങൾ അതിൽ ചേർത്തിരുന്നു എന്നു വച്ച് അതു ഞങ്ങളുടെ അഭിപ്രായം ആണെന്നു വിചാരിക്കണമെന്നില്ല. ജാത്യാഭിമാനി മുതലായ മാന്യലേഖകന്മാർ ഈ സംഗതികൾക്കു പറയുന്ന സമാധാനങ്ങൾ എന്തെല്ലാം ആണെന്ന് അറിവാൻ ഞങ്ങൾക്കും വായനക്കാർക്കും വളരെ ആഗ്രഹമുണ്ട്. യാക്കോബായസമുദായത്തിലുത്ഭവിച്ചിരിക്കുന്ന ഈ വാദത്തിൽ അനാവശ്യമായി കക്ഷിപിടിച്ചു എന്നൊരു ആക്ഷേപം താരകയുടെ മേൽ വരരുതെന്ന് ഇവിടെ കരുതലുണ്ട്. അതുകൊണ്ടു രണ്ടുപക്ഷക്കാരോടും നിഷ്പക്ഷമായി വർത്തിക്കണമെന്നാണ് ഇവിടെ വിചാരിച്ചിരിക്കുന്നതു്. യോഗ്യന്മാരും മാന്യന്മാരുമായ ആളുകൾ ഇരുപക്ഷത്തും ഉണ്ട്. എന്നാൽ ഞങ്ങൾക്കു നല്ലപോലെ പരിചയമുള്ളവരും ഞങ്ങളുടെ അതിയായ സ്നേഹബഹുമാനാദികൾക്കു ആസ്പദങ്ങളുമായിരിക്കുന്ന അധികമാളുകൾ ഇതിൽ ഒരു പക്ഷത്തുണ്ടെങ്കിലും താരക നിഷ്പക്ഷമായിട്ടു മാത്രമെ പ്രവർത്തിക്കയുള്ളു.

മുളന്തുരുത്തി സൂന്നഹദോസിൻെറ നിശ്ചയങ്ങൾ ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയതു് തർജ്ജമയുടെ തർജ്ജമയാണ്. ലേഖകൻ പകർത്തുന്നതു് അസലിൽ നിന്നാണ്. ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയ തർജ്ജമയും അസലുമായി കാര്യമായ വ്യത്യാസമൊന്നും വന്നിട്ടില്ലെന്നാണ് തോന്നുന്നതു്. ആ തർജ്ജമയാവിതു:—അന്ത്യോഖ്യാസിംഹാസനത്തിലെ കല്പനകൾക്കു കീഴ്പ്പെട്ടിരുന്നുകൊള്ളാമെന്നും അവയെ ഒരിക്കലും ലംഘിക്കയില്ലെന്നും യാക്കോബായ സത്യവിശ്വാസത്തിൻെറ ആരാധനയിൽ നിലനിന്നുകൊള്ളാമെന്നും കാണിക്കുന്ന ഒരുടമ്പടി ഓരോ ഇടവകയും എഴുതി റജിസ്റ്ററാക്കുകയും അതു പള്ളിയുടെ മേൽപ്പട്ടിൽ സൂക്ഷിക്കയും ആ ഓരോ ഉടമ്പടിയുടെയും റജിസ്ട്രാർ മുദ്രവച്ച ഓരോ ശരിപകർപ്പു പാത്രിയർക്കീസിനു കൊടുക്കയും ചെയ്യേണ്ടതാണ്." അസലിൽനിന്നു ലേഖകൻ പകർത്തുന്നതാവിതു്:—"അന്ത്യോഖ്യായുടെ സിംഹാസനത്തിങ്കലെ ചൊല്ലുവിളിക്കും സൂതിചൊവ്വാകപ്പെട്ട യാക്കോബായസുറിയാനി വിശ്വാസത്തിനും വിപരീതം ഒരിക്കലും ഉണ്ടാകാതിരിപ്പാൻ അതാതു് ഇടവകക്കാർ എല്ലാവരും കൂടി ഒരു കരാർ ആധാരം എഴുതി റജിസ്റ്റാക്കി പള്ളി മേൽപ്പട്ടിൽ വെയ്ക്കുവാനും ഓരോ പകർപ്പും റജിസ്റ്ററുടെ കയ്യൊപ്പും മുദ്രയോടും കൂടി പിതാവിനു കൊടുപ്പാനും നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു." ഇതു രണ്ടും തമ്മിൽ കാര്യമായ വ്യത്യാസമൊന്നുമില്ല. പാത്രിയർക്കീസിൻെറ ചൊല്ലുവിളി പരദേശത്തുകാരെപോലെ ഇവിടത്തുകാർ അനുസരിപ്പാൻ ബാദ്ധ്യസ്ഥരാണൊ എന്നുള്ളതു് ഒരു വലിയ വാദവിഷ

യമാണ്. അതു സംബന്ധിച്ച് ബാവായുടെ പക്ഷത്തേക്ക് പറവാനുള്ളതായി ഞങ്ങളുടെ അറിവിൽപെട്ട ന്യായങ്ങൾ മുമ്പ് പറഞ്ഞിട്ടുണ്ട്. അതിന്റെ എതിർ ഭാഗം നമ്മുടെ ലേഖകനും പറഞ്ഞിട്ടുണ്ട്. അതിനെപ്പററി ഇപ്പോൾ ഒന്നും പറയണമെന്ന് വിചാരിക്കുന്നില്ല.

"എല്ലാ പള്ളിക്കാരും കൂടി ഒരു റജിസ്റ്റർ കരാർ ആധാരം റജിസ്റ്റാക്കണമെന്നാണ് സൂനഹദോസു നിശ്ചയം. അതിനു വിപരീതമായി ഓരോ പള്ളിക്കാരും പ്രത്യേകം പ്രത്യേകം വേണമെന്നു ശഠിക്കുന്നതു് തെററല്ലയൊ?" എന്ന് ലേഖകൻ പറയുന്നതു് ശരിയാണൊ എന്നു സംശയിപ്പാൻ വഴിയുണ്ട്. "അതാതു ഇടവകക്കാർ എല്ലാവരും കൂടി ഒരു കരാർ ആധാരം എഴുതി റജിസ്റ്റാക്കി പള്ളിമേംപൂട്ടിൽ വയ്ക്കുവാനും ഓരോ പകർപ്പ..... ...പിതാവിനു കൊടുപ്പാനും" എന്നു പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം നമ്മുടെ മാന്യലേഖകൻ പറയുന്നതുപോലെയാണോ എന്നു സംശയിക്കാതിരിപ്പാൻ നിവൃത്തിയില്ല. സമുദായം പൊതുവെ കൂടി ഉടമ്പടി എഴുതണമെന്നാണെങ്കിൽ അതു പള്ളി മേല്പൂട്ടിൽ വയ്ക്കണമെന്നു പറയുന്നതെങ്ങിനെ? ഏതു പള്ളി മേല്പൂട്ടിൽ? "അതാതു" "ഓരോ" എന്നീ പദങ്ങൾക്കു അർത്ഥം എന്തു? എന്നിങ്ങനെ ചോദിപ്പാൻ ഇടയുണ്ട്.

ഇതു സംബന്ധിച്ച് ഞങ്ങൾ തൽക്കാലം വിശേഷാൽ ഒന്നും പറയണമെന്ന് വിചാരിക്കുന്നില്ല.

മ. സ. താ. പത്രാധിപർ



## നിക്ഷേപത്തിലെ അപേക്ഷപ്പകർപ്പു.

മേല്പറഞ്ഞ തലവാചകത്തിൽ ഞാൻ താരകയിൽ എഴുതിയിരുന്ന ലേഖനത്തിനു മറുപടിയായി പി. ജെ. കത്തനാർ അവർകൾ എഴുതിയിരുന്ന ലേഖനം വായിച്ചു. നിക്ഷേപത്തിന്റെ വ്യാജപ്രസ്താവനയെ പ്രചരിപ്പിക്കുവാൻ ഇദ്ദേഹംകൂടി ശ്രമിക്കുന്നതായി കാണുന്നതു് പക്ഷെ ഇദ്ദേഹവും നിക്ഷേപഭാരവാഹികളും തമ്മിൽ പണ്ടുമുതൽക്കെയുള്ള അടുപ്പം കൊണ്ടായിരിക്കാമെന്നെ ഞാൻ വിചാരിക്കുന്നുള്ളു.

ബാവായുടെ അടുക്കൽ കുരിശുംകൽമാണി കത്തനാർ അവർകൾ ഒരു ഹർജി വായിച്ചു എന്നും ആ സമയത്തു ഞാൻ ബാവായുടെ മുറിയിൽ ഉണ്ടായിരുന്നു എന്നും അതിൽ മാണി കത്തനാർ അവർകൾ ഒപ്പിട്ടിട്ടുണ്ടായിരുന്നു എന്നും ഉള്ള സംഗതികൾ വാസ്തവമാണെന്നു ഞാനും സമ്മതിക്കുന്നു. പക്ഷെ അതിൽ ബാവായുടെ ലൌകികാധികാരത്തെ പററി ഒരക്ഷരം പോലും ഇല്ലായിരുന്നു എന്നാണ് എന്റെ വിശ്വാസം. ഞാൻ എന്റെ ഒന്നാമത്തെ ലേഖനം എഴുതുന്നതിനു മുമ്പായിട്ടുള്ള സംഗതിയെ പററി മാണികത്തനാരവർകളോടു ചോദിച്ചതിൽ അദ്ദേഹം അപ്രകാരം തന്നെ പറകയുണ്ടായി. നിക്ഷേപത്തിലെ അപേക്ഷപകർപ്പിൽ ബാവായുടെ സർവ്വവിധലൌകികാധികാരങ്ങളും സമ്മതിക്കുന്നതായി കാണുന്നു. പള്ളിക്കരപള്ളിയിൽനിന്നും മാണിക്കത്തനാരവർകളേയും കിഴക്കെപുറത്തു വക്കി വൈദ്യൻ അവർകളേയും എന്നേയും പ്രധിനിധികളായി തിരഞ്ഞെടുത്ത അവസരത്തിൽ ബാവായുടെ ലൌകികാധികാരം സമ്മതിച്ചു എഴുതി കൊടുത്തുകൂടെന്നു പള്ളിക്കാർ പ്രത്യേകം ശട്ടം കെട്ടിയിരുന്നതു കൊണ്ടാണ് ഈ ഹർജി പള്ളിക്കര പള്ളിക്കാരുടെ അഭിപ്രായത്തിനു പ്രതികൂലമായതാണെന്നു ഞാൻ പറഞ്ഞതു്. ഞാൻ പ്രതിനിധിയല്ലായിരുന്നു എന്നും ഞാൻ ഈ സംഗതിയെപ്പററി യാക്കോബായ പത്രങ്ങൾക്ക് എഴുതിട്ടില്ലായിരുന്നു എന്നും മററും തീരെ അടിസ്ഥാനമില്ലാതെ കത്തനാർ അവർകൾ പുറപ്പെടുവിച്ചിട്ടുള്ള വാദങ്ങൾക്കു ഞാൻ ഇപ്പോൾ മറുപടി പറയണമെന്നും വിചാരിക്കുന്നില്ല.

എന്നു

സി. പി. തരകൻ.

സംഗതിയുടെ വാസ്തവം മിസ്റ്റർ തറകൻ പറയുന്നതുപോലെ അല്ലെന്നുള്ളതിലേക്ക് അസൽ റിക്കാർട്ടു എടുത്തു കാണിക്കാമെന്നും മറ്റും വേറൊരു ലേഖകൻ ഞങ്ങൾക്കു എഴുതിയിട്ടുണ്ട്. അതെങ്ങിനെയിരുന്നാലും ഇതിനെ സംബന്ധിച്ചുള്ള ലേഖനങ്ങൾക്കു ഇനിയും സ്ഥലം അനുവദിക്കുന്നതല്ല.

എന്നു മ. സ. താ. പത്രാധിപർ.



രാ. രാ. മലങ്കരസഭാതാരക പത്രാധിപർ അവർകൾക്കു.

സാർ. നിങ്ങളുടെ ൯-ാം ലക്കം താരകയിൽ (൨൦൮-ാം പുറം) പത്തനംതിട്ട മിഡിൽസ്കൂൾ ഹെഡ്മാസ്റ്റർ മാമ്മൻ അവർകൾ ഓമല്ലൂർ ഇടവകയിൽ ചെയ്ത സുവിശേഷവേലയുടെ ഫലമായി കുറെ ആളുകൾ മാനസാന്തരപ്പെട്ടപ്പോൾ ഇടവക അച്ചന്മാർക്കു വല്ലാത്ത അതൃപ്തി ഉണ്ടാകയും, മിസ്റ്റർ മാമ്മൻ പ്രസംഗിക്കരുതെന്നു മെത്രാപ്പോലീത്താ തിരുമനസ്സിലെ കൊണ്ടു കല്പന അയപ്പിക്കയും ചെയ്തിരിക്കുന്നതായി പ്രസ്താവിച്ചുകാണുന്നു. ഈ പ്രസ്താവന വാസ്തവവിരുദ്ധമായി ഇവിടങ്ങളിൽ തന്നെ ഉണ്ടാക്കിയ ഒരു ശ്രുതിയിൽ നിന്നു ആരോ നിങ്ങളെ ധരിപ്പിച്ചിട്ടുള്ളതായി തോന്നുന്നതുകൊണ്ടു അടിയിൽ വിവരിക്കുന്ന വാസ്തവത്തെ താരകയിൽ ചേർത്തുകാണ്മാൻ അപേക്ഷ.

മാമ്മൻ വാദ്ധ്യാർ പത്തനംതിട്ട വന്നകാലം മുതൽ അടുത്ത ഇടവകയായ മാക്കാംകുന്നേൽ പള്ളിയിലെ അച്ചന്മാരുടെ താല്പര്യത്തിന്മേൽ ആ പള്ളിയിൽ ഞായറാഴ്ച പ്രസംഗവും സണ്ടേസ്കൂളും നടത്തിവന്നിരുന്നു. ഇദ്ദേഹം സഭാവിശ്വാസത്തിൽ പ്രതിപത്തിയുള്ളവനും, പ്രസംഗിക്കുന്നതിൽ മാത്രമല്ല പ്രസംഗിക്കുന്നതുപോലെ പ്രവർത്തിക്കുന്നതിലും പഠിപ്പിക്കുന്നതിലും മനഃപൂർവം ശ്രദ്ധയുള്ളവനുമായി കാണപ്പെടുകയാൽ അടുത്ത സ്ഥലങ്ങളായ ഓമല്ലൂർ, കൈപ്പട്ടൂർ, കുമ്പഴ, മയിലപ്രാ മുതലായ ഇടവകകളിൽ നിന്നും വാദ്ധ്യാരുടെ പ്രസംഗത്തിലേക്കും പഠിപ്പിക്കയിലേക്കും ജനങ്ങൾ ആകർഷിക്കപ്പെട്ടു തുടങ്ങി. എന്നു മാത്രമല്ല ഓമല്ലൂർ നിന്നും ബ. പീടികയിൽ അച്ചൻ അവർകൾ എഴുതി അയച്ചു വാദ്ധ്യാരെ വരുത്തുകയും ശേഷം അച്ചന്മാരുടെ സാന്നിദ്ധ്യത്തോടു കൂടെ ഇടവക യോഗങ്ങളും പള്ളിയിൽ പ്രസംഗവും പലപ്പോഴും നടത്തുകയും ചെയ്തിട്ടുണ്ട്. കഴിഞ്ഞാണ്ടു ഹാശായുടെ ദിവസങ്ങളിൽ തുമ്പമൺ പള്ളിയിൽ പ്രസംഗത്തിനായി എത്തിയിരിക്കണമെന്നു സുവിശേഷസംഘം സെക്രട്ടറി ബ. പുത്തൻവീട്ടിൽ അച്ചൻ അവർകൾ എഴുത്തുമൂലം ക്ഷണിച്ചതിൽ ഓമല്ലൂർകാരുടെ നിർബന്ധമായ തടസ്സംമൂലം പോകുന്നതിനു സാധിക്കാതെ വന്നതു് ഇന്നും മനസ്താപത്തിനു ഹേതുവായിരിക്കുന്നു.

ഇങ്ങനെ അല്പകാലത്തിനിടയിൽ ഈ വാദ്ധ്യാർ നാലഞ്ചു ഇടവകകളിലെ പട്ടക്കാർക്കും ജനങ്ങൾക്കും ഒന്നുപോലെ തൃപ്തനായിത്തീർന്നു. കൂടാതെ സ്കൂൾ സംബന്ധമായ കാര്യങ്ങളിൽ സ്ഥലത്തും സമീപവും ഉള്ള നാനാജാതിമതസ്ഥന്മാരായ കുട്ടികളുടേയും അവരുടെ രക്ഷിതാക്കന്മാരുടെയും പ്രീതിയെ ആർജ്ജിക്കുന്നതിനും ഏറ്റവും തൃപ്തികരമായ വിധത്തിൽ മേലധികാരികളുടെ റിക്കാർട്ടു സമ്പാദിക്കുന്നതിനും ചെയ്തിട്ടുള്ള ശ്രമം സാഫല്യമാകാതെയിരുന്നിട്ടില്ല.

പ്രസംഗയോഗങ്ങളിൽ മാത്രമല്ല വെവ്വേറായും ഓരോരുത്തരുടെ സ്ഥിതി അറിഞ്ഞു ഗുണദോഷിക്കുന്നതിനും പക്ഷേ സ്നേഹശാസന ചെയ്യുന്നതിനും ഇദ്ദേഹം മടിക്കയോ ഭയപ്പെടുകയോ ചെയ്തിട്ടില്ല. ചുരുക്കിപ്പറഞ്ഞാൽ "മാമ്മൻ സാർ" എന്ന നാമം കേൾക്കുമ്പോൾ ആ ദേഹത്തെ പരിചയപ്പെട്ട സ്ഥലങ്ങളിലെ സർവ്വജനങ്ങൾക്കും സ്നേഹാദരഭക്തിബഹുമാനങ്ങൾ മാത്രമല്ല ഒരുവക ഭയവും സാധാരണയുണ്ടാകാറുണ്ട്. അച്ചന്മാരോ ഉപദേശിമാരോ സുവിശേഷസംഘക്കാർ തന്നെയുമോ യോഗം നടത്തിയിരുന്നാലും വാദ്ധ്യാരുടെ പ്രസംഗം ഉണ്ടെന്നു കേട്ടാൽ അവിടെ ഒരു ചെറി

യ കൊൺവെൻഷ്യൻ ആയിരിക്കും. ക്രിസ്തീയവകുപ്പിൽ എല്ലാ ശാഖകളിലുമുള്ളവർ വാദ്ധ്യാരുടെ പ്രസംഗസ്ഥലത്തു് ഉണ്ടായിരിക്കുന്നതു് സഹജമാണ്. ഈ പ്രകാരം നടന്നുവരുമ്പോൾ അസൂയ എന്നൊരു വസ്തുവൻ ചിലരോടു സഖിത്വം പിടിച്ചുതുടങ്ങി. “അസൂയയ്ക്കും കഷണ്ടിയ്ക്കും മരുന്നില്ല” എന്നൊരു പഴഞ്ചൊല്ലുണ്ടല്ലോ. വാദ്ധ്യാരുടെ പ്രസംഗത്തിലും പഠിപ്പിക്കയിലും ജനങ്ങൾ അധികമധികമായി വരുന്തോറും, അച്ചന്മാൎക്കുള്ള ബഹുമാനവും മറ്റും കുറഞ്ഞു വരുന്നേക്കുമെന്നു ചില ഏഷണിക്കാർ പറഞ്ഞുപിടിപ്പിക്കയാലോ എന്തോ അച്ചന്മാരിൽ ഒന്നുരണ്ടു പേൎക്കു അല്പാല്പമായ വിരോധം കണ്ടുതുടങ്ങി. ആയതിനു മനഃപ്രാൎത്ഥനയെന്നും പാട്ടെന്നും വേദപുസ്തകപരിശോധനയെന്നും മറ്റും ചില കാരണങ്ങളും അവൎക്കുണ്ടാകാതെയിരുന്നില്ല. ഇതൊക്കെയോ വേറെയുമോ ചില സംഗതികൾ ഒക്കെയും കൂട്ടിക്കെട്ടി ഏതാനും അച്ചന്മാരെക്കൂടെ ചേൎത്തു തിരുമുമ്പാകെ ഒരു സ്പിരിതേശനകാരിപ്പാൎട്ടു ചെയ്തു. ഇതിലേക്കു അച്ചന്മാൎക്കു കിട്ടിയ കല്പന എന്താണെന്നറിയുന്നില്ല. എന്നാൽ മാമ്മൻ വാദ്ധ്യാൎക്കു അയച്ച കല്പനയിൽ മേലാൽ പ്രസംഗം നടത്തുന്നതു് അച്ചന്മാരുടെ ആലോചനയിലും ഉപദേശരീതി അനുസരിച്ചും ആയിരിക്കണമെന്നും വാദ്ധ്യാരിൽ മുൻപു തന്നെ കണ്ടിട്ടുള്ള അനുസരണം മുതലായ സൽഗുണങ്ങൾ ഈ കാൎയ്യത്തിലും പ്രദൎശിപ്പിക്കുമെന്നു കല്പിച്ചു വിശ്വസിച്ചിരിക്കുന്നുവെന്നും മറ്റും വിവരിച്ചിരുന്നു. ഈ കല്പന കിട്ടിയപ്പോൾ ആണു് അച്ചന്മാരുടെ എഴുത്തുകുത്തുകളെപ്പറ്റി ജനങ്ങൾക്കു മനസ്സിലായതു്. പ്രസംഗയോഗത്തിൽ അച്ചന്മാരുടെ സാന്നിദ്ധ്യം ഉണ്ടായിരിക്കുന്നതിനു ജനങ്ങൾ അച്ചന്മാരോടു അപേക്ഷിച്ചു. അവർ (അച്ചന്മാർ) വരുന്നതുവരെ പ്രസംഗം വേണ്ടായെന്നും തീരുമാനിച്ചു. അപ്പോഴേക്കു പ്രസംഗത്തെ തടുത്തു കല്പന ഉണ്ടായെന്നും മറ്റും ഇവിടങ്ങളിൽ ഓരോ പ്രകാരത്തിൽ പറഞ്ഞു പരത്തി (ഈ കേൾവിയിൽ നിന്നും ആരോ [illegible] ധരിപ്പിച്ചതാണെന്നു വിശ്വസിക്കുന്നു) അച്ചന്മാർ വന്നിരുന്നു് യോഗം നടത്തിച്ചുതരേണമെന്നും മറ്റും രേഖാമൂലം ഏതാനും പേരുകൂടി അപേക്ഷിച്ചതിലും കേൾക്കായ്കയാൽ അതേവരെയുള്ള സൎവ്വ വിവരങ്ങളേയും കാണിച്ചു ഇരുനൂറോളം ആളുകൾ ചേൎന്നു അച്ചന്മാരുടെ പൊതുയോഗത്തിലേക്കു വീണ്ടും ഹൎജി കൊടുത്തു. ഈ ഹൎജിക്കു അച്ചന്മാരിൽ ചിലരുടെയും ഏതാനും യൌവനക്കാരുടെയും ഉത്സാഹത്താൽ ഏതാനും ജനങ്ങളെക്കൊണ്ടു എതിരായ ഒരു ഹൎജിക്കു ഒപ്പിട്ടുവിച്ചു വാങ്ങിക്കൊണ്ടു രണ്ടുംകൂടെ തിരുമുമ്പാകെ അയച്ചു. ഇതിലേക്കുണ്ടായ കല്പന പ്രസംഗം ചെയ്യുന്നതിനു വാദ്ധ്യാൎക്കു മുൻപു തന്നെ കല്പിച്ച അനുവദിച്ചിട്ടുള്ളതാണെന്നും അച്ചന്മാർ കൂടി ചേൎന്നിരുന്നു പ്രസംഗം നടത്തിച്ചുകൊള്ളണമെന്നും അച്ചന്മാർ യോഗത്തിൽ ഹാജരായിരിക്കാത്തപക്ഷവും പ്രസംഗം നടത്തുന്നതിനു ഈ കല്പന തടസ്സമായിരിക്കുന്നില്ലെന്നും മറ്റും ആയിരുന്നു. ഈ കല്പന വന്നതിന്റെ ശേഷം അച്ചന്മാരിൽ ഒന്നുരണ്ടു പേരുടെ അനുകൂലവും പ്രത്യക്ഷപ്പെടുകയും അനുകൂലമുള്ളവരിൽ ഒരാൾ മിക്കസമയങ്ങളിലും യോഗത്തിൽ ഹാജരായിരുന്ന പ്രസംഗം നടത്തിവരികയും ചെയ്യുന്നുണ്ടു. ആയതുപോലെ പ്രസംഗത്തെ തടഞ്ഞു ഇതേവരെയും ഒരു കല്പന ഉണ്ടായിട്ടില്ല. പ്രസംഗം സഭയുടെ വിശ്വാസത്തിനു എതിരായിരിക്കാത്ത കാലത്തോളം കൊച്ചുതിരുമനസ്സിൽ നിന്നും അപ്രകാരം ഒരു കല്പന ഉണ്ടാകുന്നതുമല്ല.

ഈ വാദ്ധ്യാരുടെ വരവുമൂലം ഈ ദേശങ്ങളിൽ അനേക കുടുംബങ്ങളും പ്രത്യേകം ചില യൌവനക്കാരും നമ്മുടെ കൎത്താവിനെ ഹൃദയപൂൎവ്വമായി സ്നേഹിക്കയും തന്നിൽ പൂൎണ്ണാശ്രയത്തോടെയിരിക്കയും ചെയ്യുന്നുണ്ടെന്നു ഇനിക്കു ധൈൎയ്യമായി പറയാം. കൎത്താവിനു സ്തോത്രം. ഇനിയും തന്റെ തിരുനാമമഹത്വത്തിനായി എല്ലാ പട്ടക്കാരും എല്ലാ ജനങ്ങളും ഏക യോഗമായി കൂടുവാൻ ഇടയാകുന്ന ദിവസത്തിന്റെ ഉഷസ്സിനായി പ്രാൎത്ഥിച്ചുകൊണ്ടു അവസാനിപ്പിച്ചുകൊള്ളുന്നു.

എന്നു ഓമല്ലൂർ നിന്നും സൂക്ഷ്മഗ്രാഹി.

ഈ ലേഖകൻ യാക്കോബായ സഭയിലുള്ള പ്രധാനന്മാരിൽ ഒരാളാണ്. ഇദ്ദേ

ഹം പറയുന്ന സംഗതികൾകൊണ്ടു ഞങ്ങളുടെ വാദം വളരെ ബലപ്പെടുന്നുണ്ട്.

എന്നു മ. സ. താ. പത്രാധിപർ



## മലങ്കര മാർത്തോമ്മാ സിറിയൻ സണ്ടേസ്ക്കൂൾ സമാജം.

### വർഷികപരീക്ഷ.

൨൮൫ ലെ വാർഷികപരീക്ഷയിൽ മലങ്കരെക്കു ഒന്നാമതായി ഓരോ ക്ലാസിൽ നിന്നു ജയിച്ച കുട്ടികളുടെ പേരു വിവരം താഴെ ചേർക്കുന്നു:...

ക്ലാസ ൩

തിരുവല്ലാ കിഴക്കൻമുത്തൂർ സണ്ടേസ്ക്കൂൾ ഹൃതക്കുംപുറത്തു അബ്രഹാം.

ക്ലാസ ൨.

കുണ്ടറ മാർത്തോമ്മാ സണ്ടേസ്ക്കൂൾ എം. ജി. ചെറിയ

കല്ലൂപ്പാറ മഠത്തുംഭാഗം പുതമററംസ്ക്കൂൾ എം. വി. ചെറിയാൻ

ക്ലാസ ൧.

ഉമ്പമൺ മുട്ടത്തുകോണം സണ്ടേസ്ക്കൂൾ കെ. സി. തോമ്മസ്

| | |
|---|---|
| തിരുവല്ലാ } | വി. പി. മാമ്മൻ |
| ഇടവക } | സിക്രട്ടറി |



മലങ്കര ശ്ലീഹായിക്കടുത്ത സിംഹാസനത്തിന്റെ തീത്തൂസ് മാർത്തോമ്മാ മെത്രാപ്പോലീത്താ എഴുത്തു.

മുദ്ര.

നമ്പർ ൧൧൧.

നമ്മുടെ അധികാരത്തിൻകീഴിലുള്ള സകല പള്ളികളുടെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും ക്രിസ്ത്യാനികളെ കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

നമ്മുടെ സണ്ടേസ്ക്കൂൾ സമാജത്തിന്റെ ആജ്ഞയിൻകീഴിൽ നമ്മുടെ ഇടവകകളിൽ എങ്ങും സഞ്ചരിച്ചു സണ്ടേസ്ക്കൂളുകളെ പരിശോധിക്കയും ക്രമപ്പെടുത്തുകയും പുതുതായി ആവശ്യപ്പെടുന്ന സ്ഥലങ്ങളിൽ സണ്ടേസ്ക്കൂളുകളെ ഏർപ്പെടുത്തുകയും സണ്ടേസ്ക്കൂൾ അദ്ധ്യാപകന്മാരുടെയും അദ്ധ്യേതാക്കളുടെയും ഇടയിൽ ആത്മജീവാഭിവൃദ്ധിക്കും വൈദികജ്ഞാനവർദ്ധനവിനുമായിട്ടു പ്രത്യേകക്ലാസുകളും യോഗങ്ങളും നടത്തുകയും മററും ചെയ്യുന്നതിലേക്കു സണ്ടേസ്ക്കൂൾ സമാജത്തിന്റെ തിരഞ്ഞെടുപ്പും അപേക്ഷയും അനുസരിച്ചു ഈ കല്പനയോടു കൂടെ വരുന്ന കുന്നംകുളം ഇടവകയിൽ സി. എം. ജേക്കബ് എന്ന നമ്മുടെ ആത്മീയപുത്രനെ നാം നിയമിച്ചിരിക്കുന്നതാകുന്നു. ഈ ആൾ തന്റെ ജോലിയെ നിർവഹിക്കുന്നതിനായിട്ടു നമ്മുടെ സഭയിൽപെട്ട ഏതു ഇടവകയിൽ എത്തിയാലും നിങ്ങൾ എല്ലാവരും ഇവനെ എല്ലാ സ്നേഹത്തോടും പ്രീതിയോടും സ്വീകരിക്കുകയും മേൽ നിയമിച്ചിരിക്കുന്നപ്രകാരം ഉള്ള കൃത്യങ്ങളെ നിർവഹിക്കുന്നതിന് ആവശ്യപ്പെടുന്ന എല്ലാ സഹായസഹകരണങ്ങളും നമ്മുടെ പട്ടക്കാരും ഇടവകപ്രധാനികളും ചെയ്തു കൊടുക്കയും എല്ലാവരും അങ്ങിനെ ചെയ്യുമെന്നു നാം വിശ്വസിക്കയും ചെയ്യുന്നു.

നമ്മുടെ ആത്മീയപുത്രനായ ഈ ജേക്കബിന്റെ വേലയേയും സണ്ടേസ്കൂൾ സമാജത്തിന്റെ എല്ലാ പ്രവൃത്തികളേയും നമ്മുടെ ദൈവം അനുഗ്രഹിച്ച് നമ്മുടെ പൈതങ്ങളുടെയും ബാലകന്മാരുടെയും ഇടയിൽ ഭക്തിവിശ്വാസവിനയം തന്നിമിത്തം നമ്മുടെ പ്രിയരക്ഷകന്റെ മഹത്വത്തിനും തന്റെ തിരുസഭയാകുന്ന നമ്മുടെ സമുദായത്തിന്റെ ഉന്നതിക്കും ആയി ഫലിപ്പിക്കുമാറാകട്ടെ.

നമ്മുടെ കർത്താവീശോമശിഹായുടെ കൃപ നിങ്ങളെല്ലാവരോടും ഉണ്ടായിരിക്കുമാറാകട്ടെ.

എന്നു ൧൦൯൦ മതു കൊല്ലം ൧൦൨൭ കുംഭം ൨ന്നാം നു-

മാരാമണ്ണനിന്നും



## പത്രാധിപക്കുറിപ്പുകൾ

എൻ. എം. എസ്. സിറിയൻമിഷ്യനറിമാരിൽ ഒരാളായ മിസ്റ്റർ പി. എസ്. മത്തായിയെ രണ്ടു കൊല്ലത്തേക്ക് കൽക്കട്ടായിൽ ബിഷപ്സ്കോളജിൽ വൈദികാഭ്യസനത്തിനായി അയക്കണമെന്ന് നിശ്ചയിച്ചതനുസരിച്ച് അദ്ദേഹം താമസിയാതെ കൽക്കട്ടായിക്കു പുറപ്പെടുന്നതായിരിക്കും. അഴിച്ചേരി ഇടവകയിലെ ബ. പി റി. വറുഗീസ് കശീശാ അവർകൾ വടക്കേ കർണ്ണാടകത്തേക്ക് മിഷ്യനറിയായി ഉടനെ പോകുന്നതായിരിക്കും.

സുറിയാനിക്കാരുടെ വകയായി ഉത്തരകർണ്ണാടകജില്ലയിൽ എൻ. എം. എസ്സ് നോടു ചേർന്ന് നടത്തുവാൻ ഭാവിക്കുന്ന മിഷ്യനെപ്പറ്റി ബാസൽമിഷ്യൻ പ്രസിഡണ്ടായ റവ: എച്ച്. റിഷ് സായ്പ് (Rev. H. Risch) താഴെ വരുന്നപ്രകാരം ജനറൽ സെക്രട്ടറി കെ. റി. പോൾ അവർകൾക്കു എഴുതിയിരിക്കുന്നു.

“ഉത്തരകർണ്ണാടക ജില്ലയിൽ സിറിയൻ മിഷ്യന്റെ സഹകരണത്തെപ്പറ്റി കേട്ടതിൽ ബിലാത്തിയിലെ കമ്മറ്റിക്കാർക്കും ഹൊന്നാവാറിൽ ഞങ്ങളുടെ മിഷ്യനറിയായ മിസ്റ്റർ ലൂട്സിനും (Lutz) വളരെ സന്തോഷമായിരിക്കുന്നു.

നമ്മുടെ ഇരുകൂട്ടരുടെയും വേലസ്ഥലങ്ങളുടെ അതൃത്തികൾ ഇന്നവയെന്നു തീർച്ചപ്പെടുത്തുന്നതു പിന്നാലെ ആയിക്കൊള്ളാമെന്നു മിസ്റ്റർ ലൂട്സ അഭിപ്രായപ്പെടുന്നു. ആദ്യമായി ആ സുറിയാനി യൌവനക്കാർ ഭാഷാഭ്യസനം മുതലായവ കഴിഞ്ഞു് നിങ്ങൾ അഭിപ്രായപ്പെട്ടതുപോലെ കാർവാർ പട്ടണത്തിലും കാർവാർ താലൂക്കിലും വേല ആരംഭിക്കട്ടെ.”

---

കഷ്ടാനുഭവ ആഴ്ചയിൽ ഏതെങ്കിലും വിധത്തിൽ ഭക്ഷണം ചുരുക്കി അതിൽ നിന്നുണ്ടാകുന്ന അരി അതാതു ഇടവകയിൽ കൊണ്ടുവന്നു ലേലം ചെയ്തു ആ പണം സുവിശേഷവേലയ്ക്കായിട്ട് അയയ്ക്കണമെന്നു കാണിച്ചു നമ്മുടെ സുവിശേഷപ്രസംഗസംഘത്തിന്റെ സിക്രട്ടറി ഒരു അപേക്ഷ എല്ലാ ഇടവകകളിലേക്കും അയച്ചിരുന്നുവല്ലോ. നമ്മുടെ രക്ഷയ്ക്കായി കർത്താവു ഏററ കഷ്ടാനുഭവങ്ങളുടെ ഓർമ്മയെ അവന്റെ മഹത്വത്തിന്നായി നാമും കുറെ പ്രയാസം അനുഭവിച്ചുകൊണ്ടു ആചരിക്കുന്നതു വളരെ നല്ലതാണെന്നുള്ളതിനു സംശയമില്ല. അതിനു മനസ്സുള്ളവർ അങ്ങിനെ ചെയ്യണമെന്നല്ലാതെ ആരെയും നിർബന്ധിച്ചിട്ടില്ല. കഷ്ടാനുഭവആഴ്ചയിൽ ഈ വക പണം വസൂൽ ആക്കിവച്ചിരിക്കണമെന്നും അടുത്ത ആഴ്ചയിൽ ആളയയ്ക്കുമ്പോൾ കൊടുത്തയക്കണമെന്നുമായിരുന്നു അപേക്ഷയിൽ പറഞ്ഞിരുന്നതു. എന്നാൽ മൂന്നു ആഴ്ചവട്ടത്തിന്റെ ശേഷം ആളയച്ചിട്ടും പോയ ആൾ മിക്ക സ്ഥലങ്ങളിൽ നിന്നു വെറുതെ തിരിച്ചു വന്നതായിട്ടത്രെ അറിയുന്നതു. ചില സ്ഥലങ്ങളിൽ അല്പമായി അരിശേഖരം ഉണ്ടായതു ലേലം പിടിച്ചുകൊണ്ടു

പോയവർ പണം കൊടുത്തിട്ടില്ല. മററു ചില സ്ഥലങ്ങളിൽ പണം ഖജനാവിൽ ചേൎന്നുപോയതുകൊണ്ട് അതു വകമറിഞ്ഞു പോയിരിക്കുന്നു. വേറെ ചില സ്ഥലങ്ങളിൽ ഒരുവിധം നല്ല സംഖ്യ പിരിഞ്ഞിട്ടുള്ളതുകൊണ്ടു അതെല്ലാം കൊടുക്കാൻ മനസ്സില്ലാതെ ഇടവകപ്രധാനികൾ വിഷമിക്കുന്നു. സുവിശേഷവേലയ്ക്കുപയുക്തമായി തീരണമെന്നു കരുതി ജനങ്ങൾ വിശിഷ്യാ സാധുക്കൾ പട്ടിണികൊണ്ടുണ്ടാക്കിയ പണം അതിനു കൊടുക്കാതെ ഈ വിധത്തിൽ തകരാറാക്കുന്നതു എത്ര ആക്ഷേപകരമാണെന്നു പറയാതെ അറിയേണ്ടതാണ്. നമ്മുടെ ചില ഇടവക ഭാരവാഹികളുടെ ഇടയിൽ ക്രിസ്തീയബോധം ഇത്ര തുച്ഛമായിട്ടേ കടന്നു കൂടിയിട്ടുള്ളു എന്നറിയുന്നതു എത്രയും ശോചനീയമാണെന്നല്ലാതെ ഒന്നും പറവാൻ കാണുന്നില്ല. ഈ വകയിൽ ഈടായിട്ടുള്ള പണത്തിന്റെ കണക്കു കഴിഞ്ഞമാസത്തിൽ അയച്ചുതന്നതു താഴെ ചേൎക്കുന്നു.

കോഴഞ്ചേരി ഇടവകയിൽ മേല്പുകര മുറി രൂ. ൧൪ ച. ൨൪ കാ. ൮ ചെറുകോൽ രൂ. ൰. ച. ൨൦. കിഴക്കു രൂ. ൮ ച. ൧൭ കാ. ൩ വെട്ടിമുട്ടിൽ ഭാഗം രൂ. ൰ ച. ൯ കാ. ൮ മുളമൂട്ടിൽ ഭാഗം രൂ. ൪ ച. ൨൧ ഓതറകാട്ടു രൂ. ൧ ച. ൨൧ കാ. ൮ കോഴഞ്ചേരി രൂ. ൰ ച. ൩ കാ. ൮ കിഴക്കേഭാഗം രൂ. ൰ ച. ൨൧ കാ. ൮ വഞ്ചിത്ര രൂ. ൰ ച. ൭ വഞ്ചിത്രമല രൂ. ൩ മല്ലപ്പുഴശേരി രൂ. ൰ കാ. ൪ കിഴക്കര കുറിയോട്ടിൽ ഭാഗം പ്രാൎത്ഥനായോഗം രൂ. ൧ ച. ൨൨ കാ. ൮ ആകെ ടി ഇടവകയിൽ നിന്നു പിരിവു രൂ. ൫൫ ച. ൨൩ കാ. ൨ മാങ്ങാനം രൂ. ൧൨ ച. ൧൰ കാ. ൮ കോട്ടയം ഊൎശലേം രൂ. ൧൫ ച. ൨൮ കാ. ൪ മാരാമൺ രൂ. ൰൯ അയിരൂർ ചായൽ രൂ. ൧൩ ച. ൧൩ കാ. ൮ ടി സെഹിയോൻ രൂ. ൧൯ ച. ൮ കാ. ൪ ടി പുത്തൻപള്ളി രൂ. ൧൨ ച ൧൧ കാ. ൪ കുറിയന്നൂർ പടിഞ്ഞാറെ പള്ളി രൂ. ൧൰ ച. ൧൩ കാ. ൮ കുറിയന്നൂർ പടിഞ്ഞാറെ പള്ളി ആദ്യവിളവു രൂ. ൰൪ ച. ൪ ആനിക്കാട്ടു രൂ. ൪ ച. ൧൨ കാ. ൮ കിഴക്കേമുത്തൂർ രൂ. ൰ ച. ൧൭ കാ. ൧൨ കായംകുളം രൂ. ൧൪ ച. ൭ കാ. ൮ മേപ്രാൽ രൂ. ൨ ച. ൧൩ നിരണം ഊൎശലേം രൂ. ൮ മാവേലിക്കര രൂ. ൨൯ ച. ൰ കാ. ൮

---

നമ്മുടെ സുവിശേഷപ്രസംഗസംഘത്തിന്റെ ൧൮-ാമത്തെ വാൎഷിക റിപ്പോൎട്ടു കൈപ്പററിയിരിക്കുന്നു. കഴിഞ്ഞ കൊല്ലത്തിൽ ആകപ്പാടെയുള്ള വരവ് പതിനെണ്ണായിരത്തിൽ പരം രൂപായാണ്. ൩൫൪ രൂപാ നീക്കിയിരിപ്പു കാണുന്നുണ്ട്. കഴിഞ്ഞ കൊല്ലത്തിൽ ചിലവിലധികം വരവുണ്ടായിരുന്നു എന്നു ഇതിൽ നിന്നു ചിലർ ധരിച്ചുപോകാൻ ഇടയുണ്ട്. എന്നാൽ വരവിന്റെ വിവരം വായിച്ചുനോക്കിയാൽ കടംവാങ്ങി വരവായിട്ടു മൂന്നിനം കാണുന്നതാണ്. അതു മൂന്നും കൂടെ ൧൧൧ രൂപാ ൨൩ ചക്രം ൩ കാശുണ്ട്. കടംവാങ്ങി വരവ് നീക്കിയുള്ള സാക്ഷാൽ വരവു ൧൭൫൭ രൂപാ ൧൧ ചക്രം ൧൦ കാശാണ്. ചിലവ് ൧൭൩൧൫ രൂപാ ൨ ചക്രം ൫ കാശാണ്. അതുകൊണ്ടു കഴിഞ്ഞ കൊല്ലത്തിൽ ൰൫൭ രൂപാ ൧൯ ചക്രം ൰ കാശു കടം ഉണ്ടായിട്ടുണ്ട്. കടംവാങ്ങി വരവു നീക്കി പതിനേഴായിരം രൂപാ വരവുണ്ടെന്നു പറഞ്ഞല്ലോ. ഇതു സ്ക്കൂൾ ഫീസും മറ്റും എല്ലാം കൂടെയാണ്. ആണ്ടുവരി, വടക്കൻ മിഷ്യൻ, സംഭാവന, ദശാംശം, സ്തോത്രകാഴ്ച, കാണിക്കപിരിവ്, ആദ്യവിളവ്, വിശേഷ മാൽ വരവ്, സ്ഥലം കെട്ടിടം വകയ്ക്കു, ആഭരണം വിററു വരവ്, എൻ. എ. എസ് വകയ്ക്കു, സണ്ടേസ്ക്കൂൾ വകയ്ക്കു എന്നിങ്ങിനെ ൧൨ ഇനത്തിലായി നമ്മുടെ ജനങ്ങളിൽ നിന്നു പിരിവു ഏഴായിരം രൂപാ ഇരുപത്തിമൂന്നു ചക്രം ഏഴ കാശു മാത്രമാണ്. ഏഴായിരം ഉറുപ്പിക നമ്മുടെ ജനങ്ങളിൽ നിന്നു ഒരു കൊല്ലം സുവിശേഷവേലക്കായി പിരിയുന്നതു പ്രശംസാവഹമാണെന്നു ചിലർ പറഞ്ഞേക്കാം. നമ്മുടെ സഭ ൧൯ ശതാബ്ദം പ്രായമുള്ള ഒരു പ്രാചീനസഭയായതുകൊണ്ടും ഈ സംഖ്യ മുന്നാണ്ടത്തേതിൽ കുറവായതുകൊണ്ടും ഇതു അശേഷം തൃപ്തികരമായിരിക്കുന്നില്ലെന്നു പറയാതെ തരമില്ല. ഇപ്പോൾ പ്രസ്തുതസംഘം ഏറ്റിരിക്കുന്ന വേലകൾ തീരെ ലഘുവാണെന്നുള്ളതിനു സംശയമില്ല. എന്നാൽ ആ വേലകൾ പോലും നടത്തിക്കൊണ്ടുപോകുന്നതിനു വരുമാനം ഉണ്ടാകാതിരിക്കുന്നതു ശോച

റീയം തന്നെ. കഴിഞ്ഞ കൊല്ലത്തിൽ സംഘത്തിൻെറ കീഴിൽ ൧൫ സഞ്ചാരപ്രസംഗികളും ൨൦ പുതുസഭകളും അത്രയും പ്രൈമറിസ്കൂളുകളും ഉണ്ടായിരുന്നു. പുതുസഭകളിലെ ഉപദേശിമാർ അവിടത്തെ പ്രൈമറിസ്കൂൾ അദ്ധ്യാപകജോലി കൂടെ പ്രായേണ വഹിച്ചുപോരുന്നുണ്ട്. ൨൦ പ്രൈമറിസ്കൂളുകളിൽ സഭയുപദേശിമാരുൾപ്പെടെ ൩൩ അദ്ധ്യാപകന്മാർ ഉണ്ടായിരുന്നതായി കാണുന്നു. സംഘത്താൽ നടത്തപ്പെടുന്ന റീറിയൻ ക്രിസ്ത്യൻ സിമ്മനാരിയെ സംബന്ധിച്ചും മററും വിശേഷിച്ചൊന്നും ഇവിടെ പറയേണ്ട ആവശ്യം ഇല്ലല്ലോ.

പണപ്പിരിവുലിസ്റ്റ് നോക്കിയാൽ നമ്മുടെ പല ഇടവകകളും ഇതിൽ യാതൊരു പങ്കും എടുത്തിട്ടില്ലെന്നു കാണുന്നതു വലിയ കഷ്ടമാണ്. ഇതിൽ കാണുന്ന ഇടവകകൾ തന്നെ അധികവും വളരെ നിസാരമായ സംഖ്യ മാത്രമെ ഇതിലേക്കു കൊടുത്തിട്ടുള്ളു. എല്ലാററിലും അധികം പണം കോഴഞ്ചേരി ഇടവകയിൽ നിന്നാണ് പിരിഞ്ഞിട്ടുള്ളതു്. (൩൭൪ രൂപാ ൧൭ ചക്രം ൭ കാശു) പിന്നത്തേതു മാരാമണ്ണു ഇടവകയാണ്. (൨൪൭ രൂ. ൧൩ ചക്രം ൪ കാശു) മൂന്നാമതു ആനപ്രാമ്പാൽ ഇടവക (൨൦൧ രൂപാ ൧൩ ചക്രം ൨ കാശു) നാലാമതു കുറിയന്നൂർ ഇടവക (൧൪൨ രൂപാ ൧൩ ചക്രം) അഞ്ചാമതു പുത്തൻകാവു ഇടവക (൧൦൩ രൂ ൪ കാശു) സുവിശേഷവേലയുടെ ഗൌരവം നമ്മുടെ ജനങ്ങൾ ഏകദേശമായിട്ടെങ്കിലും മനസ്സിലാക്കിയിരുന്നെങ്കിൽ സംഘത്തിൻെറ വരുമാനം ദശഗുണീഭവിക്കുമായിരുന്നു. ശക്തിയില്ലാഞ്ഞിട്ടാണ് ജനങ്ങൾ പണം ഈ വകയ്ക്കു യോഗ്യമായി കൊടുക്കാത്തതു് എന്നു പറയുന്നതു് ശരിയല്ല. മനസ്സുണ്ടെങ്കിൽ വഴിയും ഉണ്ട്. അയിരൂർ പുത്തൻപള്ളി ഇടവകയിൽപെട്ട ഒരു സ്ത്രീ ഒരു മൂട് കാന്താരി കൊല്ലി (മുളകു) നട്ടുവളർത്തിയതിൽ നിന്നു് കഴിഞ്ഞയാണ്ടിൽ കിട്ടിയ രണ്ടു രൂപാ സംഘത്തിനു കൊടുത്തിരിക്കുന്നതായി ഈ റിപ്പോർട്ടിൽ ൭൦-ാം പുറത്തു കാണുന്നു. ഈ ദൃഷ്ടാന്തത്തെ പിന്തുടരുവാൻ സ്ത്രീപുരുഷന്മാർ ധാരാളം ഉണ്ടാകുന്നപക്ഷം പ്രയാസംകൂടാതെ നല്ലസംഖ്യ സുവിശേഷവേലയ്ക്കായി കൊടുപ്പാൻ എല്ലാവർക്കും കഴിയുന്നതാണ്. അടുത്തകൊല്ലത്തിൽ സംഘം ഇതിലധികം അഭ്യുദയത്തെ പ്രാപിക്കുമെന്നു ഞങ്ങൾ ആശംസിക്കയും അതിനായി പ്രാർത്ഥിക്കയും ചെയ്തുകൊണ്ടു തൽക്കാലം വിരമിക്കുന്നു.

---

രണ്ടു ഡോക്ടറന്മാർ. വൈദ്യശാസ്ത്രാഭ്യസനത്തിനായി ശീമയിലേക്കു പോയിരുന്ന ഡോക്ടർ സി. ജി. കുര്യൻ അവർകളും ഡോക്ടർ എ. റ്റി. കുര്യൻ അവർകളും ഉത്തിഷ്ഠ ബിരുദധാരികളായി തിരിച്ചെത്തിയിരിക്കുന്നതായി അറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഡോക്ടർ സി. ജി. കുര്യൻ, എഡിൻബറോ സർവ്വകലാശാലയിൽ അഞ്ചുകൊല്ലം പഠിച്ചു് അവിടത്തെ എം.ബി. പരീക്ഷ ജയിച്ചുംവെച്ചത്രെ വന്നിരിക്കുന്നതു്. ഇദ്ദേഹം ബാറിസ്റ്റർ സി. ജി. ഇടിച്ചാണ്ടി ബി. എ. അവർകളുടെ കനിഷ്ഠസഹോദരനാണ്. മുപ്പതിനായിരത്തോളം ഉറുപ്പിക ചിലവു ചെയ്തു തൻെറ ഈ രണ്ടു പുത്രന്മാരെ ശീമയിൽ അയച്ചു് ഉൽകൃഷ്ടപരീക്ഷാവിജയികളായി വരുത്തിയിരിക്കുന്ന ആ മഹാനുഭാവനെ ഈ സന്ദർഭത്തിൽ വിശേഷാൽ പ്രശംസിക്കയും അനുമോദിക്കയും ചെയ്യേണ്ടിയിരിക്കുന്നു. ഡോക്ടർ എ. റ്റി. കുര്യൻ എൽ. ആർ. സി. പി. മുതലായ പരീക്ഷകൾ ആണത്രെ ജയിച്ചിട്ടുള്ളതു്. ഇദ്ദേഹം തിരുവിതാംകൂറിൽ അപ്പോത്തിക്കരിമാരായിരിക്കുന്ന മെസ്സേഴ്സ് എ. റ്റി. തോമസ് എ. റ്റി. മാത്തു എന്നീ മഹാന്മാരുടെ അനുജനാണ്. ഒരു കുടുംബത്തിൽ മൂന്നു സഹോദരന്മാർ വൈദ്യശാസ്ത്രാഭ്യസനം ചെയ്തു പരോപകാരാർത്ഥം ജീവിക്കുന്നതു് സന്തോഷപ്രദമത്രെ. ഡോക്ടർ സി. ജി. കുര്യനും ഡോക്ടർ എ. റ്റി കുര്യനും സിലോണിൽ ഒരു ജോലി സ്വീകരിക്കാൻ പോകുന്നതായി അറിയുന്നു. ഈ രണ്ടു മഹാനുഭാവന്മാർക്കും ഞങ്ങൾ സർവ്വവിജയത്തേയും ആശംസിച്ചുകൊള്ളുന്നു.

---

ഇടവകപ്പത്രിക. (൧.) മിസ്റ്റർ ഴ. എം. പീലിപ്പോസ് പത്രികാധിപത്യം ഒഴിഞ്ഞിരിക്കയാണെന്നു് അദ്ദേഹത്തിൻ സ്വന്ത കയ്യക്ഷരത്തിൽ എഴുതിയ എഴുത്തു ഞ

ങ്ങൾ വായിച്ചുകണ്ടതായി മുമ്പു പ്രസ്താവിച്ചിരുന്നു. എന്നാൽ അതു താരകാധിപരുടെ ദുരാഗ്രഹമാണെന്നും മിസ്റ്റർ പീലിപ്പോസ് പത്രാധിപത്യം ഒഴിയുന്നപക്ഷം "താരകാധിപൎക്കു വലിയ ആശ്വാസവും കിടക്കപ്പൊറുതിയും ഉണ്ടാകുമെന്നുള്ളതു് തീർച്ചയാണ്" എന്നും അദ്ദേഹം പത്രാധിപത്യം ഒഴിഞ്ഞിട്ടില്ലെന്നും മററും കാണിച്ച് ഒരു ലേഖനം കഴിഞ്ഞ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. പത്രികയുടെ പേരിലുള്ള ലേഖകന്മാർ എത്ര അസംബന്ധവും ജല്പിക്കുന്നതിനു ലൈസൻസു പിടിച്ചവരാണെന്നറിഞ്ഞുകൂടാത്തവരില്ല. മിസ്റ്റർ ഇ. എം. പീലിപ്പോസ് ഇടവകപ്പത്രികയുടെ പത്രാധിപത്യം ഒഴിഞ്ഞിട്ടില്ലെന്നു കാണിച്ചു ഒരു ലേഖനം പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന സ്ഥിതിക്കു ലേഖകൻ ആരായാലും ആ സംഗതി പത്രാധിപർ സമ്മതിക്കുന്നതാണെന്നു വരുന്നു. മിസ്റ്റർ ഇ. എം. പീലിപ്പോസിൻെറ എഴുത്ത് പകൎപ്പ് താഴെ പകൎത്തുന്നു.

കോട്ടയം.

൮൫ ധനു ൮.

അയിരൂർ യുവജന ക്രിസ്തീയസംഘം വായനശാല സെക്രട്ടറി അവൎകൾക്ക്.

നിങ്ങൾ അയച്ച നോട്ടീസ് കിട്ടി. ഇടവകപ്പത്രികയ്ക്കു വഴിയായി നിങ്ങൾ ഒരു രൂപാ അയച്ചതിനു പത്രിക അയച്ചിട്ടില്ലെന്നാണ് നിങ്ങൾ പറയുന്നതു്. ഇടവകപ്പത്രിക വകയായി എൻെറ കൈവശം വല്ല പണവും വരുന്നതു് അപ്പഴപ്പോൾ മാനേജരെ ഏല്പിക്കയാണ് പതിവ്. ഇപ്പോൾ ഇടവകപ്പത്രികയും ഞാനും തമ്മിൽ സംബന്ധമില്ല. ആ പത്രാധിപത്യം ഞാൻ ഒഴിഞ്ഞിട്ടു ഏകദേശം ഒരു വൎഷമാകാറായിരിക്കുന്നു. നിങ്ങൾ അയച്ച മണിയാർഡർ ഞാൻ കൈപ്പററി എങ്കിൽ അന്നു പത്രാധിപരുടെ നിലയിൽ നിങ്ങൾ അയച്ചതുകൊണ്ട് ആ നിലയിൽ പററിയതും ആ നിലയിൽ മാനേജരെ ഏല്പിച്ചതുമാണ്. ഇപ്പോൾ എനിക്ക് പത്രാധിപത്യമോ മററൊന്നും ഇല്ലാത്തതിനാൽ ഞാൻ ഉത്തരവാദത്വം ചെയ്യേണ്ടതല്ല. എൻെറ മേൽ നിങ്ങൾക്കു വ്യവഹാരകാരണവുമില്ല. നിങ്ങൾക്കു വ്യവഹാരമുണ്ടെങ്കിൽ മാനേജർ ബ്ര. ശ്രീ. മട്ടയ്ക്കൽ ആലക്സന്ത്രയോസ് കത്തനാർ അവൎകൾക്ക് എഴുതിയയക്കണം.

അല്ലാതെ എൻെറ മേൽ വ്യവഹാരം ചെയ്താൽ ആ നഷ്ടത്തിനു നിങ്ങൾ തന്നെ ഉത്തരവാദിയാകുമെന്നറിയിച്ചുകൊള്ളുന്നു.

ഇ. എം. പീലിപ്പോസ്

(ഒപ്പ്)

ഇപ്രകാരമുള്ള പത്രികാധിപരുടെ ദൃഷ്ടിയിൽ സത്യത്തിന് അരക്കാൽ കാശിൻെറ വിലപോലുമില്ലെന്നല്ലാതെ പിന്നെ എന്താണ് ഇതിൽ നിന്നു മനസ്സിലാക്കേണ്ടതു്! ഇപ്പോൾ പത്രാധിപത്യം വഹിക്കുന്നതു് ഒരു വൈദികനാണെന്നറിയുന്നതു വാസ്തവമാണെങ്കിൽ അതു മഹാ കഷ്ടം തന്നെ. മിസ്റ്റർ ഇ. എം. പീലിപ്പോസ് പത്രാധിപത്യം ഒഴിയുന്ന പക്ഷം താരകാധിപൎക്കു "കിടക്കപ്പൊറുതി" ഉണ്ടാകുംപോലും. ഏതു സംഗതിയിലാണ് അദ്ദേഹം താരകാധിപൎക്കു കിടക്കപ്പൊറുതിയില്ലെന്നാക്കിയതെന്നു ഒന്നു കാണിച്ചുതന്നെങ്കിൽ വലിയ ഉപകാരമായിരുന്നു. അദ്ദേഹവും ഞങ്ങളുമായി ആദ്യമായിട്ടുണ്ടായ പ്രതിവാദം പാരമ്പര്യത്തെ സംബന്ധിച്ചായിരുന്നു. അതിനെപ്പററി വാദിപ്പാൻ അദ്ദേഹം വെല്ലുവിളിച്ചതുകൊണ്ടാണ് ഞങ്ങൾ അതിൽ പ്രവേശിച്ചതു്. ഞങ്ങൾ എഴുതിയ ഒന്നാമത്തെ ലേഖനം കണ്ടപ്പോൾ ട്രസ്റ്റിഹിതൻ പൃച്ചക്കു കയറിട്ടു ലക്ഷണം കാണിക്കയായി. താരകയിലെ പ്രസംഗങ്ങൾ മുഴുവൻ തീൎന്നശേഷമല്ലാതെ മറുപടി ഒന്നും തന്നെ പറയുന്നില്ല എന്നു പറഞ്ഞു തൽക്കാലം ആശ്വസിച്ചു. ഒരു കൊല്ലംകൊണ്ട് ഞങ്ങളുടെ പ്രസംഗങ്ങൾ അവസാനിച്ചു. അതിൻെറ ശേഷം മൂന്നു നാലു മാസം കൂടെ കാത്തിരുന്നിട്ടും ഒരു മറുപടിയും അദ്ദേഹം പറയായ്കയാൽ അദ്ദേഹത്തിൻെറ മൌനത്തെ ആക്ഷേപിച്ചും മുൻവാഗ്ദാനത്തെ ഓൎപ്പിച്ചും ഒരു ലേഖനം ഞങ്ങൾ എഴുതിയിരുന്നു. (താരക പുസ്തകം ൮ ലക്കം ൭) ഇതു

കണ്ടശേഷം അടുത്ത പത്രികയിൽ പത്രാധിപർ പറഞ്ഞിരുന്നതു് താൻ താമസിയാതെ ഉപന്യാസത്തിനു മറുപടി എഴുതുന്നതാണെന്നായിരുന്നു. പിന്നെ ഒന്നൊ രണ്ടൊ മാസം കഴിഞ്ഞശേഷം ഞങ്ങൾ തമ്മിൽ കണ്ടപ്പോൾ തനിക്കു ജോലി അധികമാകയാൽ മറുപടി അടുത്ത പത്രികയിലും കാണുകയില്ലെന്നും അതിനടുത്തതിൽ കാണുമെന്നും പറഞ്ഞു. ഈ അവധിയും കഴിഞ്ഞശേഷം ഒരിക്കൽ ചോദിച്ചപ്പോൾ പണ്ടു പറഞ്ഞതുപോലെ അടുത്തതിലും കാണുകയില്ല അതിന്റെ പിന്നത്തേതിൽ കാണുമെന്നു പറഞ്ഞു. ഈ അവധിയും കഴിഞ്ഞു മൂന്നു നാലു കൊല്ലം കൂടെ ഞങ്ങൾ കാത്തിരുന്നിട്ടും മറുപടി കിട്ടായ്കയാൽ പ്രസ്തുതപ്രസംഗങ്ങൾ കൂട്ടിച്ചേർത്തു പുസ്തകമായി പുറപ്പെടുവിച്ചു. പുസ്തകം പുറപ്പെട്ടശേഷം അതേയതു് ൧൦൭൦ മിഥുനത്തിൽ പത്രികാധിപർ പറഞ്ഞതെന്തെന്നു വച്ചാൽ നാലഞ്ചു മാസത്തിനകം പുസ്തകത്തിനു പ്രത്യാഖ്യാനം എഴുതാമെന്നായിരുന്നു. നാലഞ്ചുമാസം എന്നു ഒടുവിൽ അവധി പറഞ്ഞെങ്കിലും ഈ മാസത്തിൽ അഞ്ചു കൊല്ലം പൂർണ്ണമായിരിക്കുന്നു. യാതൊരു മറുപടിയും ഉണ്ടായില്ല. ആദ്യമായി പ്രവേശിച്ച ഈ വാദത്തിൽ ആർക്കാണു "കിടക്കപ്പൊറുതിയില്ലാതാ"യതു?

പിന്നെ ഞങ്ങൾ തമ്മിൽ നടത്തിയ ഒരു വാദം പാത്രിയർക്കീസിനെ സംബന്ധിച്ചുള്ളതായിരുന്നു. ഞങ്ങളുടെ വാദങ്ങളിൽ ഒന്നിനും അദ്ദേഹം ഒരു മറുപടിയും പറഞ്ഞിട്ടില്ലെന്നുള്ളതു് ആർക്കും കാണാവുന്നതാണു്.

പിന്നീടു ഞങ്ങൾ തമ്മിൽ നടന്ന ഒരു പ്രധാനവാദം മാർത്തോമ്മാസഭയിലെ പട്ടത്വത്തെ സംബന്ധിച്ചായിരുന്നു. ആ വാദത്തിൽ സ്നേഹിതൻ എത്രമാത്രം കുഴഞ്ഞെന്നും എന്തെല്ലാം മറിച്ചും തിരിച്ചും പറവാൻ അദ്ദേഹത്തിനിടയായി എന്നും വായനക്കാർക്കു അറിയാവുന്നതാണു്. പിന്നീടു പത്രികാധിപർ പണ്ടത്തെപ്പോലെ മൌനം ഭിക്ഷിച്ചു തുടങ്ങി. അഞ്ചോ ആറോ മാസം കഴിയുമ്പോൾ വല്ലതും ഒന്നു പറയും പിന്നെയും മൌനവ്രതം അനുഷ്ഠിക്കും. ഇങ്ങനെ കുറെ കഴിഞ്ഞ ശേഷം ഈ സംഗതിയിലും അദ്ദേഹം നിത്യമൌനം അനുഷ്ഠിച്ചിരിക്കുന്നു. പ്രസ്തുതവിഷയത്തെ സംബന്ധിച്ചുള്ള ഞങ്ങളുടെ അഞ്ചെട്ടു പ്രസംഗങ്ങൾക്കു അദ്ദേഹം മറുപടി തന്നിട്ടില്ല. "കിടക്കപ്പൊറുതി"യില്ലാത്തതു് ആർക്കാണെന്നു് വായനക്കാർ വിധിക്കട്ടെ. സംഗതിയുടെ വാസ്തവം ഈ വിധത്തിലാണെന്നു് സർവരും അറിഞ്ഞിരിക്കെ മിസ്റ്റർ പിലിപ്പോസ് താരകാധിപർക്കു കിടക്കപ്പൊറുതിയില്ലെന്നാക്കി എന്നു പറവാൻ മനുഷ്യകുലത്തിൽപെട്ടവരെന്നു് ഗണിക്കപ്പെട്ടുപോരുന്നവരിൽ ദുർലഭംപേർക്കുമാത്രമെ ധൈര്യമുണ്ടാകയുള്ളു. ഈ പ്രതിവാദങ്ങളിൽ സ്നേഹിതൻ വിഷമിച്ചതു് അദ്ദേഹത്തിന്റെ വൈഭവക്കുറവുകൊണ്ടോ ഞങ്ങളുടെ സാമർത്ഥ്യവിശേഷംകൊണ്ടോ അല്ലെന്നുള്ളതിനു തർക്കമില്ല. അഖണ്ഡ്യമായ സത്യങ്ങളിന്മേൽ തന്നെ ഞങ്ങൾ പിടിക്കയും അതിനെതിരായിട്ടുള്ള ദുർവ്യാഖ്യാനങ്ങളായ അബദ്ധങ്ങളെ പാലിക്കാൻ അദ്ദേഹം ശ്രമിക്കയും ചെയ്തതുകൊണ്ടാണു് പ്രതിവാദങ്ങൾ ഈ വിധത്തിൽ പരിണമിച്ചതു്.

൨. "താരകയെ അപേക്ഷിച്ചു പത്രിക വളരെ താണസ്വരത്തിലെ പറയുന്നുള്ളു" എന്നും താരക "അസത്യങ്ങൾ വാരിച്ചൊരിയുന്ന സ്ഥിതിക്കു പത്രികയിലെ കഠിനമെന്നു തോന്നുന്ന പദങ്ങൾ നിസ്സാരങ്ങളാണെന്നും" കഴിഞ്ഞ പത്രികയിൽ പത്രാധിപർ എഴുതിയിരിക്കുന്നു. ഇങ്ങനെ മനസ്സാക്ഷിയെ തീറെഴുതുന്ന ഉദ്യോഗം ഒരു വൈദികൻ വഹിക്കുന്നെങ്കിൽ അതു ആശ്ചര്യാവഹം തന്നെ. ഇന്നു മുതൽ പുറകോട്ടു നാലു മാസത്തെ താരക അല്ലെങ്കിൽ ഒരു കൊല്ലത്തെ താരക എടുത്തു് അതിൽ അസത്യങ്ങൾ വാരിച്ചൊരിഞ്ഞിരിക്കുന്നതു് എവിടെല്ലാമാണെന്നു പത്രികാധിപർ ചൂണ്ടിക്കാണിക്കട്ടെ. ഇന്ന ലക്കത്തിൽ ഇത്രാം പുറം ഇത്രാം വരി മുതൽ ഇത്രാം വരി വരെ എന്നു മാത്രം പറഞ്ഞാൽ മതിയാകും. അതുപോലെ നാലുമാസത്തെയൊ ഒരു കൊല്ലത്തെയൊ പത്രിക എടുത്തു് അതിൽ പറഞ്ഞിരിക്കുന്ന ശകാരങ്ങൾ ഞങ്ങളും ചൂണ്ടിക്കാണിക്കാം. രണ്ടും കൂടെ ഒരു ഒരു ലഘുലേഖയായി അച്ചടിച്ചു പുറപ്പെടുവിക്കുന്നതിന്റെ ചിലവു ഇവിടെ വഹിച്ചുകൊള്ളാം. നാലു മാസത്തെതാകട്ടെ ഒരാണ്ടത്തെതാകട്ടെ പത്രിക എടുത്താൽ സഭാതാരകപത്രാധിപരെയൊ മാർത്തോമ്മാസഭാ

യത്തിലുള്ള മററാളുകളെയൊ വ്യക്തിഗതമായി (ആളാം പ്രതിയായി) ശകാരിച്ചിട്ടില്ലാത്ത ഒററ ലക്കമെങ്കിലും കാണുന്നതല്ല. എന്നാൽ താരക എടുത്താൽ യാതൊരുത്തനെയും വ്യക്തിഗതമായി ആക്ഷേപിച്ചിരിക്കുന്നെന്നു കാണിപ്പാൻ കഴിയുന്നതല്ല. വാദത്തിനു മറുപടി പറയുന്നതല്ലാതെ വാദിക്കുന്ന ആളിനെ ക്രൂരനെന്നൊ മററൊ താരക ഒരു നാളും വിളിച്ചിട്ടില്ല. ഉണ്ടെങ്കിൽ കാണിക്കട്ടെ ആയിരം പ്രാവശ്യം മാപ്പുചോദിപ്പാൻ ഇവിടെ തയ്യാറാണ്.

ന. ഫ്രിവലസ് (Frivolous) എന്ന വാക്കിന് അനൎത്ഥകം എന്ന് താരക അൎത്ഥം പറഞ്ഞതു്. തെററിപ്പോയി എന്നു പി. എം. കോശി മുതലായ ലേഖകന്മാർ ശഠിച്ചു. ലേഖകൻ പറയുന്നതിനെ പത്രികാധിപർ പിൻതാങ്ങുന്ന പക്ഷം അതിന് മറുപടി എഴുതാമെന്ന് ഞങ്ങൾ പറഞ്ഞിരുന്നു. "ആ വാക്കിന് അങ്ങിനെ ഒരൎത്ഥമേയില്ല" എന്ന് പിന്നെയും ടി ലേഖകൻ ജല്പിച്ചു. (കഴിഞ്ഞ മകരത്തിലെ പത്രിക പുറം ൧൭) പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്ന അസംബന്ധങ്ങളെക്കുറിച്ചു പറഞ്ഞുവന്നപ്പോൾ ഞങ്ങൾ ഒരിക്കൽ യാദൃച്ഛികമായി ഇതിനെപ്പററി രണ്ടുവാക്കു പറകയുണ്ടായി. പ്രൊഫസർ മോണിയർ വില്യംസ് വാമൻശിവറാം ആപ്ററി എം. എ. എന്നീ മഹാപണ്ഡിതന്മാർ ഈ വാക്കിനു ഈ അൎത്ഥം പറഞ്ഞിട്ടുണ്ടെന്നും അനൎത്ഥകം ലഘു കഥയില്ലാത്തതു് എന്നീ മൂന്നൎത്ഥങ്ങളിൽ ഏതെങ്കിലും ഒന്ന് അതിനു കൊടുക്കാമെന്നുള്ളതിനു വിവരമുള്ളവരിൽ ആൎക്കും തൎക്കമുണ്ടാകയില്ലെന്നും ഞങ്ങൾ പറഞ്ഞിരുന്നു. ഇതിന്റെ ശേഷം പുറപ്പെട്ട പത്രികയിൽ ഒരു ലേഖകൻ ഈ മൂന്നൎത്ഥവും ആ വാക്കിനുണ്ടെന്നും എന്നാൽ അതു പ്രയോഗിച്ച സ്ഥാനത്തു് കഥയില്ലാത്തതു എന്നുള്ള അൎത്ഥമാണ് ചേരുന്നതു എന്നും പ്രസ്താവിക്കയും ഇനിയും ഇതിനെപ്പററിയുള്ള വാദത്തിന് സ്ഥലം അനുവദിക്കുന്നതല്ലെന്ന് പത്രികാധിപർ പ്രസ്താവിക്കയും ചെയ്തിരിക്കുന്നു. പത്രികാധിപരുടെ ഈ വാക്കുകളിൽനിന്ന് ലേഖകൻ പറഞ്ഞതു് ശരിയാണെന്നുള്ള അൎത്ഥം സ്ഫുരിക്കുന്നുണ്ട്. ഠരം ലേഖനങ്ങളൊന്നും പത്രികാധിപർ വായിക്കായ്കകൊണ്ടാണ് ഇവയ്ക്കു പത്രികയിൽ സ്ഥലം കിട്ടിയതെന്നത്രെ ഞങ്ങൾ വിചാരിച്ചിരുന്നതു്. പത്രികാധിപരുടെ ഠരം റിമാൎക്കുകൊണ്ട് അതു അദ്ദേഹം കണ്ടതും സമ്മതിച്ചതുമാണെന്നു വരുന്നു. പത്രികാധിപരെ, അനൎത്ഥകം എന്നൊ അൎത്ഥം എന്നൊ ഉള്ള വാക്കുകളുടെ അൎത്ഥം എന്താണെന്ന് താങ്കൾക്കു അറിയാമൊ ? Frivolous എന്ന വാക്കിന് ഇംഗ്ലീഷ് നിഘണ്ഡുവിൽ meaningless എന്നൎത്ഥം കാണാത്തതുകൊണ്ടും അനൎത്ഥകം എന്നതിന് meaningless എന്നൎത്ഥം മനസ്സിലാക്കിയതുകൊണ്ടും അത്രെ പത്രിക ഠരം ആക്ഷേപവുംകൊണ്ടു പുറപ്പെട്ടതു്. അൎത്ഥം എന്നതിനു substance (കഴമ്പു) എന്നൎത്ഥമുണ്ടെന്ന് ഇനിയും എങ്കിലും മനസ്സിലാക്കിക്കൊള്ളണം. (Vide Professor Wilson's Sanscrit—English Dictionary) അതുകൊണ്ട് അനൎത്ഥകം എന്നു പറഞ്ഞാൽ കഴമ്പില്ലാത്തതു എന്നത്രെ വിവരമുള്ളവർ മനസ്സിലാക്കുന്നതു്. ഒന്നുകിൽ ഇംഗ്ലീഷ് വാക്കുകളുടെയൊ സംസ്കൃതവാക്കുകളുടെയൊ അൎത്ഥം പത്രികാധിപൎക്കു അറിഞ്ഞുകൂടാ. അല്ലാത്തപക്ഷം അദ്ദേഹം അബദ്ധമാണെന്നു തനിക്കു തന്നെ അറിയാവുന്ന അസംബന്ധങ്ങൾ എഴുതാൻ അനുവദിച്ചുകൊടുക്കത്തക്കവണ്ണം ശങ്കാവിഹീനനാണ്. ഇതിനു പത്രികാധിപരുടെ മറുപടി കാണ്മാൻ കാത്തിരിക്കുന്നു. പേരില്ലാലേഖകന്മാരുടെതല്ല.

---

മിസ്റ്റർ എം. പി. പോത്തൻ ബി. എ. വൈദികശാസ്ത്രത്തിനു ഒന്നാമനായി ജയിച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു. ഇദ്ദേഹം ഇപ്പോൾ തിരുവല്ലാ സിറിയൻക്രിസ്ത്യൻ സിമ്മനാരിയിൽ ഒരദ്ധ്യാപകനായി ജോലി നോക്കുകയും വ. ദി. ശ്രീ. വികാർജനറാൾ കോവൂരച്ചൻ അവർകളിൽനിന്ന് സുറിയാനി പഠിക്കയും ചെയ്തുവരുന്നു.

മിസ്റ്റർ എം. എൻ. എബ്രഹാം ബി. എ—സമുദായത്തിന്റെ പൊതുപ്രവൎത്തകന്മാരിൽ ഒരാളായിരിപ്പാൻ തിരഞ്ഞെടുക്കപ്പെട്ട മിസ്റ്റർ എബ്രഹാമിനു് വളരെ പ്രാൎത്ഥനയുടെയും കാത്തിരിപ്പിന്റെയും ശേഷം സമുദായത്തിന്റെ ഈ തിരഞ്ഞെടുപ്പ് ദൈവവിളിയാണെന്നു് ബോധപ്പെടുകയാൽ അതിനെ സ്വീകരിച്ചു് അദ്ദേഹം മറുപടി കൊടുത്തിരിക്കുന്നു എന്നുള്ളതു് സമുദായതല്പരന്മാരായ ഏവൎക്കും ആനന്ദാവഹമായ ഒരു സംഗതിയാണല്ലോ. ഇദ്ദേഹത്തിന്റെ സ്വഭാവവൈശിഷ്ട്യത്തെയും മററും സംബന്ധിച്ചു് മിക്കവൎക്കും അറിവുള്ളതാകയാൽ വിശേഷിച്ചൊന്നും ഇവിടെ പറയണമെന്നു വിചാരിക്കുന്നില്ല. ഇദ്ദേഹം ഇപ്പോൾ പെ. ബ. വികാരിജനറാൽ കോറൂരച്ചൻ അവൎകളുടെ കീഴിൽ സുറിയാനി പഠിച്ചുവരുന്നു. മിസ്റ്റർ കെ. കെ. കുരുവിള ബി. എ. ഇതുവരെയും ഒന്നും തീരുമാനിച്ചിട്ടില്ല. അതും അനുകൂലമായി വരുമെന്നു ആശിക്കുന്നു.

---

സൺഡേസ്കൂൾ പരീക്ഷ ശരിയായ മേൽനോട്ടത്തിൻകീഴ് നടത്താഴ്കയാൽ പല തകരാറുകളും ഉണ്ടാകുന്നുണ്ടെന്നും മേലാൽ അങ്ങിനെ വരാതിരിക്കത്തക്കവണ്ണം ഭാരവാഹികൾ ദൃഷ്ടിവയ്ക്കേണ്ടതാണെന്നും മല്ലപ്പള്ളിൽ നിന്നും മിസ്റ്റർ എ. എം. കുര്യൻ എഴുതിയിരിക്കുന്നു.

---

സൺഡേസ്കൂൾ സമ്മാനദാനം. കൃത്തമല ഇടവകയിൽ കടപ്രസൺഡേസ്കൂൾ വിദ്യാൎത്ഥികളുടെ സമ്മാനദാനം സ്ഥലത്തെ സ്ക്കൂളിൽ വച്ചു കഴിഞ്ഞ മേടം ൨൫-ാംനു- പകൽ പത്തുമണിക്കു ബ. കൊട്ടാരത്തിൽ തോമ്മസുകത്തനാർ അവൎകളുടെ അദ്ധ്യക്ഷത്തിൻ കീഴ് നടന്നിരിക്കുന്നു. ഇതിലേക്കായി സ്ക്കൂൾ മനോഹരമായി അലങ്കരിച്ചിരുന്നു. ഫി. ശ്രീ. കെ. ഇ. ജേക്കബ് കശീശാ മെസ്സേഴ്സ് എം. എൻ. എബ്രഹാം ബി. എ. വി. പി. മാമ്മൻ ബി. എ. എന്നിമഹാന്മാരുടെയും അഗ്രാസനരുടെയും പ്രസംഗങ്ങൾ വളരെ ഉപകാരപ്രദങ്ങളായിരുന്നു. സമ്മാനദാനത്തിന്റെശേഷം കുട്ടികൾക്കു കാപ്പികൊടുത്തശേഷം യോഗം പിരിഞ്ഞു. ഇതിലെല്ലാം പ്രധാന പ്രവൎത്തകനായ മിസ്റ്റർ എം. ജെ. കോശിയുടെ പ്രയത്നം പ്രശംസാവഹമാണു്.

കുമ്പനാട്ടു് സൺഡേസ്ക്കൂളിന്റെ എട്ടാമത്തെ വാൎഷികയോഗവും സമ്മാനദാനവും കഴിഞ്ഞമാസം ൨൨-ാംനു- പകൽ ൧൧മണിക്കു സ്ഥലത്തെ പള്ളിയിൽവച്ചു് റവ. ററി. കെ. നൈനാൻ അവൎകളുടെ അഗ്രാസനാധിപത്യത്തിൻകീഴ് നടന്നിരിക്കുന്നു. പള്ളിയിലെ അലങ്കാരം വളരെ വിശേഷമായിരുന്നു. മെസേഴ്സ് എം. പി. പോത്തൻ ബി. എ, ററി. കെ. കുരുവിള, എം. എൻ. എബ്രഹാം ബി. എ, എൻ. ജെ. ചാക്കോ ബി. എ. എൽ. ററി, വി. പി മാമ്മൻ ബി. എ. എന്നിവർ കുട്ടികളോടും ശേഷമുണ്ടായിരുന്ന സഭാവാസികളോടും സാരതരങ്ങളായ ഗുണദോഷങ്ങൾ അടങ്ങിയ പ്രസംഗങ്ങൾ പറഞ്ഞു ഒടുവിൽ അഗ്രാസനാധിപതി അവൎകൾ ഭയഭക്തിജനകമായ ഒരു ഉപസംഹാരപ്രസംഗം കഴിച്ചു സമ്മാനദാനത്തിന്റെ ശേഷം കാപ്പികുടിയും കഴിഞ്ഞു യോഗം പിരിഞ്ഞു.

---

സ്ഥലച്ചുരുക്കത്താൽ പത്രവരി അടച്ചവരുടെ പേരുവിവരം അടുത്തതിലേക്കു മാററിയിരിക്കുന്നു.

---

ശേഷം കവർ ൨ ാം പുറം കാണുക.